# ദൈവത്തിന്റെ കൃപ

## മാത്യൂസ് മാർ ബർണബാസിന്റെ ആത്മകഥ

ആദ്യ പതിപ്പ് മാർച്ച് 11, 2011

കോപ്പികൾ 5000

# ഗ്രന്ഥകർത്താവിന്റെ പ്രസ്താവന

എന്റെ ജീവിതത്തിൽ ഉടനീളം ദൈവത്തിന്റെ കൃപ ഞാൻ കാണുന്നു. അതുകൊണ്ടത്രെ എന്റെ ആത്മകഥയ്ക്ക് ഈ പേര് നല്കിയത്. 1977 നവംബർ 17-നു നടന്ന സർജിക്കൽ ഓപ്പറേഷനിൽ കൂടി അത്ഭുതകരമായവിധത്തിൽ ഞാൻ സൗഖ്യം പ്രാപിച്ചു. "ഞാൻ ആകുന്നതു ദൈവകൃപയാലാകുന്നു" (1 കോരി. 15:10) എന്ന് വി. പൗലോസ് പറഞ്ഞിരിക്കുന്നത് ഇവിടെ സ്മരണീയമാണ്.

കേവലം സാധാരണക്കാരനായ എന്റെ ജീവിതത്തിൽ നിന്നും ദൈവകൃപയെക്കുറിച്ച് പലതും പഠിക്കുവാനുണ്ട്. ഞാൻ ഒരു ആത്മകഥ എഴുതണമെന്ന് പലരും ആവശ്യപ്പെട്ടതനുസരിച്ചാണ് ഇതെഴുതുന്നത്.

ബ. ജോബ്സണച്ചനോടും മി. കെ. എം. ജേക്കബ്ബിനോടും മി. വറുഗീസ് പോത്താനിക്കാടിനോടും ഇതിന്റെ രചനയിൽ ചെയ്തുതന്ന സഹായങ്ങൾക്ക് ഞാൻ നന്ദിയുള്ളവനാണ്. ദീർഘകാലം ഞാനുമായി ബന്ധപ്പെട്ടിരുന്ന ഡോ. കെ. സി. മാമ്മൻ ആമുഖം എഴുതി തന്നതിൽ പ്രത്യേക സന്തോഷമുണ്ട്. എന്റെ സഹോദരപുത്രൻ പൗലോസ്സുകുട്ടി നല്ല പടങ്ങൾ ശേഖരിക്കുകയും, കഠിനാദ്ധ്വാനം ചെയ്യുകയും ചെയ്തതിൽ എന്റെ പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു. ഈ പുസ്തകം ഭംഗിയായി അച്ചടിച്ച കൊച്ചിയിലെ നിസ്സീമ പ്രസ്സിനോടുള്ള നന്ദി പ്രകാശിപ്പിക്കുന്നു.

എന്ന്

**മാത്യൂസ് മാർ ബർന്നബാസ്**

മാർച്ച് 11, 2011

# ഉള്ളടക്കം

# ആമുഖം

അഭിവന്ദ്യ മാത്യൂസ് മാർ ബർണബാസ് തിരുമേനിയുടെ "ദൈവ ത്തിന്റെ കൃപ"യെന്ന ആത്മകഥയ്ക്കായി ഒരു ആമുഖം ഞാൻ എഴുത ണമെന്നു തിരുമേനി അമേരിക്കയിൽ നിന്നുമയച്ച ഒരു എഴുത്തിൽ ആവ ശ്യപ്പെട്ടതനുസരിച്ചാണ് ഞാൻ ഈ ആമുഖം എഴുതുന്നത്. എനിക്ക് ഈ Privilege തന്നതിന് തിരുമേനിയോട് ഞാൻ ഏറ്റവും നന്ദിയുള്ളവനാണ്.

ഈ ആത്മകഥ വായിക്കുമ്പോൾ വായനക്കാരുടെ മനസ്സിൽ കൂടി പോകാവുന്ന ചില ചിന്തകൾ (എന്റെയും മനസ്സിൽ കൂടി പോയവ) ചില പ്പോൾ താഴെപ്പറയുന്ന പോലെയാകാം. ഈ പുസ്തകം ആരെക്കുറി ച്ചാണ്? ആദിമുതൽ അവസാനംവരെ അനേക വ്യക്തികൾ, കുടും ബക്കാർ, സഹപ്രവർത്തകർ, പ്രവർത്തിച്ച സ്ഥാപനങ്ങൾ, ഇടവകകൾ എന്നിവ മുന്നിട്ട് നിൽക്കുന്നതായി കാണാം. ഇവയെല്ലാം ഇണക്കി എന്നാൽ ഒട്ടും മുഴച്ചുനിൽക്കാതെ തിരുമേനിയേയും വീക്ഷിക്കാം. തിരു മേനിയുടെ ജീവിതത്തിന്റെയും സമർപ്പണത്തിന്റെയും കൂടെ തന്റെ re- lationships ആണ് തിരുമേനിയെ രൂപപ്പെടുത്തിയിരിക്കുന്നത്. കുടുംബ ത്തിലെ അനേക വ്യക്തികൾ ബാല്യകാലം മുതൽ തിരുമേനിയെ വള ർത്തി, സ്വഭാവവും ദൈവഭക്തിയും രൂപപ്പെടുത്തിയെന്നത് തിരുമേനി എത്രമാത്രം ബോധവാനാണെന്നു നമുക്കു കാണാം. 'ഞാൻ' എന്ന അഹന്ത ഈ വിവരണങ്ങളിൽ ഒട്ടുംതന്നെ പ്രത്യക്ഷപ്പെടുന്നില്ല. ശ്ലാഘ നീയമായ ചില ചെയ്തികൾ വിവരിക്കുമ്പോൾ അവയിലെല്ലാം അടിസ്ഥാ നമായ ദൈവകൃപയും നടത്തിപ്പും സ്ഥിതിചെയ്യുന്നു എന്ന ബോദ്ധ്യം പിന്നിലുണ്ടെന്ന് വളരെ വ്യക്തമാണ്.

തിരുമേനി അച്ചനായും മെത്രാച്ചനായും സേവനമനുഷ്ഠിച്ച വേദികൾ, പഠിച്ച സ്ഥാപനങ്ങൾ, സേവനമനുഷ്ഠിച്ച ഇടവകകൾ, വളയഞ്ചിറങ്ങര, Secunderabad, Calcutta, Jabalpore, Vellore, Idukki, USA, പഠിപ്പിച്ച സ്ഥാപ നങ്ങൾ ഇവയിലെല്ലാം തിരുമേനി ആദ്യം ചെല്ലുമ്പോൾ പലതരത്തിലുള്ള പ്രശ്നങ്ങൾ ഉണ്ടായിരുന്നതായി നാം കാണുന്നു. മറ്റു പലരും ഇങ്ങനെ യുള്ള അവസരങ്ങളിൽ പക്ഷം പിടിച്ചു പ്രവർത്തിക്കുന്നതു മൂലം സ്ഥിതി ഗതികൾ കൂടുതൽ മോശമാകുന്നതായി കാണാം. പക്ഷംപിടിക്കാതെ, സൗമ്യമായ പെരുമാറ്റം ഹേതുവായി തിരുമേനിയുടെ മുൻപിൽ പ്രശ്ന ങ്ങൾ കെട്ടടങ്ങുന്നത് എല്ലാവർക്കും ഒരു പാഠമാകേണ്ടതാണ്.

ഞാൻ തിരുമേനിയുമായി ഇടപഴകുന്നത് മൂന്ന് ഘട്ടങ്ങളിലാണ്. 1) 1946-1948. ഞാൻ താംബരത്ത് MCCൽ Intermediate ന് പഠിക്കുമ്പോൾ അന്ന് മാത്തുക്കുട്ടി ശെമ്മാച്ചൽ 1947-ൽ B.Sc. final year-ൽ ആയിരുന്നു.

രണ്ട് വ്യത്യസ്ത hostels-ൽ ആയിരുന്നതുകൊണ്ട് ചുരുക്കം ചില ആരാധനാവേളകളിൽ മാത്രം കണ്ടുമുട്ടുമായിരുന്നു. 2) 1963–67 ൽ ഫാ. കെ. കെ. മാത്യൂസ്, വെല്ലൂർ ഇടവകയുടെ വികാരിയായി പ്രവർത്തിച്ചു. സൗമ്യതയുടെയും സത്യസന്ധതയുടെയും, മടിയില്ലാത്ത പരിശ്രമത്തിന്റെയും മകുടോദാഹരണമായിരുന്നു. വളരെ primitive ആയ രണ്ടു ചെറിയ മുറികളുള്ള parsonage–ൽ താമസിച്ച് ദരിദ്രരായ രോഗികളുമായി സഹവസച്ചിരുന്നു. ഈ പുസ്തകത്തിൽ പറയാത്ത രണ്ടു കാര്യങ്ങൾ പറഞ്ഞുകൊള്ളട്ടെ. Parsonage-ന്റെ ചെറിയ പുരയിടത്തിൽ പത്തോ പന്ത്രണ്ടോ തെങ്ങുകൾ ഉണ്ടായിരുന്നു. വളരെക്കുറച്ചു തേങ്ങാ മാത്രം കിട്ടിക്കൊണ്ടിരിക്കുന്നു. പള്ളിയുടെ monthly ഇടവകയോഗത്തിൽ ഈ തേങ്ങായ്ക്കു കിട്ടുന്ന വില, തെങ്ങിന്റെ വളം ചെയ്യൽ തുടങ്ങിയ ചെലവു കണക്കുകൾ അച്ചൻ സമർപ്പിച്ചു വന്നു. ലക്ഷക്കണക്കിനു സഭാപ്പണച്ചെലവുകൾ ഇന്ന് എങ്ങനെ സമർപ്പിക്കുന്നു എന്നത് അച്ചന്റെ സത്യനിഷ്ഠയോട് മാറ്റുചേർത്ത് നോക്കേണ്ടതാണ്. Parsonage ഉം, കോളജിന്റെ ഹോസ്റ്റലുകളും, തമ്മിൽ എട്ടു മൈൽ ദൂരമുണ്ടായിരുന്നു. ഈ ദൂരമെല്ലാം ഒരു സൈക്കിൾ ചവിട്ടി ആഴ്ചതോറും സ്റ്റുഡൻസിന്റെ അടുത്തേക്ക് അച്ചൻ പോയിരുന്നു. ആദ്യമൊക്കെ അച്ചന്റെ സൈക്കിൾ കാണുമ്പോൾ ഓടി ഒളിച്ചിരുന്ന കുട്ടികൾ ക്രമേണ അച്ചന്റെ വലയത്തിൽ വീണു. എന്തിനേറെപ്പറയുന്നു, അച്ചൻ വിരമിക്കുമ്പോൾ, ജീവിതത്തിൽ ഒരിക്കൽപ്പോലും കുർബ്ബാന അനുഭവിച്ചിട്ടില്ലായിരുന്ന കുട്ടികൾ വരെ കുമ്പസാരിച്ചു കുർബ്ബാന അനുഭവിക്കുമായിരുന്നു.

3) ഞാൻ കോലഞ്ചേരി ആശുപത്രിയിൽ 1970–ൽ ചാർജ്ജെടുത്തു. 1972–ൽ മാത്യൂസച്ചനെ ചാപ്ലേയിനായി ലഭിച്ചു. ആത്മകഥയിൽ സൂചിപ്പിച്ചിട്ടുള്ള ദൈവനടത്തിപ്പിന്റെ തെളിവായി എടുക്കാവുന്ന ഒരു സംഭവമായിരുന്നു അച്ചന്റെ നട്ടെല്ലിനു വേണ്ടിവന്ന ശസ്ത്രക്രിയ.

കുറച്ചുനാളായി നെഞ്ചിനു വേദന ഉണ്ടായിക്കൊണ്ടിരുന്നു എങ്കിലും പരിശോധനയിൽ ഹൃദയത്തിന് തകരാറില്ലായിരുന്നതിനാൽ ഞങ്ങൾ അത്ര കാര്യമാക്കിയിരുന്നില്ല. ഒരു ദിവസം അച്ചൻ താമസിച്ചിരുന്ന വീടിന്റെ മുൻപിൽകൂടിയുള്ള വഴിയിൽ കൂടി ഞാൻ ആശുപത്രിയിലേക്കു നടക്കുമ്പോൾ അച്ചൻ ഗേറ്റ് തുറന്ന് ഇറങ്ങിനിന്നു. കാലിന്റെ ബലക്കുറവിന് ആയുർവ്വേദചികിത്സയ്ക്കായി പട്ടരുമഠത്തിലേക്കു പോകുകയാണ് എന്നു പറഞ്ഞു. നെഞ്ചുവേദനയിൽ പ്രാധാന്യം കൊടുത്തിരുന്ന അച്ചനും ചികിത്സകർക്കും കാലിന്റെ ബലഹീനതയെക്കുറിച്ചും ചുമയ്ക്കുമ്പോൾ നെഞ്ചു ചുറ്റി വേദന വരുന്നതും ആദ്യമായി ശ്രദ്ധയിൽ വന്നപ്പോൾ, രോഗം മറ്റു കാരണം കൊണ്ടാവാമെന്നു സംശയിച്ച് ഫിസിഷ്യൻ ആയ ഡോ. പോൾ പുത്തൂരാനെ വിവരം അറിയിച്ചു. തുടർന്നുണ്ടായ പരിശോധനകളിൽ

നട്ടെല്ലിനാണു രോഗമെന്നു നിർണയിച്ചതും വെല്ലൂർക്കു വിട്ടതും, ഡോ. കെ. വി. മത്തായി വിജയകരമായി ഓപ്പറേറ്റ് ചെയ്തതുമെല്ലാം ആത്മകഥയിൽ വിവരിച്ചിട്ടുണ്ട്. അന്ന് ആ വഴിയിൽ അച്ചനെ ഞാൻ കണ്ടുമുട്ടുവാൻ ഇടയായത് യാദൃശ്ചികമോ ഈശ്വരനിയോഗമോ എന്നു വായനക്കാരൻ തീരുമാനിക്കട്ടെ. അച്ചൻ എന്തു വിശ്വസിച്ചിരുന്നു എന്നു വ്യക്തമാണ്.

ഒരു കാര്യം കൂടെ. വെല്ലൂർ ആശുപത്രിയിലെ സേവനകാലത്ത് നട്ടെല്ലു ശസ്ത്രക്രിയ കഴിഞ്ഞ് കാലുകൾക്ക് സ്ഥിരമായ തളർച്ച ബാധിച്ച രോഗികളെ അച്ചൻ കണ്ടിട്ടുണ്ടായിരുന്നു. ഈ അറിവിന്റെ ഫലമായുള്ള anxiety യോടും ദൈവത്തിൽ എല്ലാം സമർപ്പിച്ചുകൊണ്ടുമായിരുന്നു anaesthesia യ്ക്കു വഴങ്ങിയത്. ബോധം തെളിഞ്ഞപ്പോൾ കാലുകൾ അനക്കി നോക്കി കുഴപ്പമൊന്നുമില്ല എന്നു മനസ്സിലായപ്പോൾ ആശ്വാസത്തിന്റെ ശക്തിയിൽ ഏങ്ങലടിച്ചു കരഞ്ഞുപോയി. കുറെ മാസങ്ങൾ ഇതു നിലനിന്നു. ഓപ്പറേഷനെക്കുറിച്ച് ആരോടെങ്കിലും സംസാരിക്കുമ്പോൾ അച്ചൻ വിതുമ്പിക്കരയുമായിരുന്നു.

ഞാൻ ഇത്രയും എഴുതിയത് തിരുമേനിയുടെ വ്യക്തിത്വത്തിൽ മനുഷ്യത്വവും ദൈവവിശ്വാസവും എങ്ങനെ ഒന്നിച്ചു നിലകൊള്ളുന്നുവെന്ന് വ്യക്തമാക്കാനാണ്. ഈ സ്വഭാവവിശേഷമാണ് ഞാൻ ആദ്യം വിവരിച്ചപോലെ തിരുമേനിയുടെ human relationship ലും ചുമതലാനിർവ്വഹണങ്ങളിലും, ആത്മീയജീവിതത്തിലും നിലകൊള്ളുന്നത്.

**ഡോ. കെ. സി. മാമ്മൻ**





**ഈ പുസ്തകം എന്റെ പിതൃസഹോദരൻ**
**ബ. കെ. പി. പൗലോസ് ബി.ഡി. കത്തനാരുടെ**
**പാവനസ്മരണയ്ക്കായി സമർപ്പിക്കുന്നു.**

അദ്ധ്യായം 1

# ജന്മദേശവും, ജനനതീയതിയും

## 1. എന്റെ ജന്മദേശം

കേരളത്തിൽ പെരിയാറിന് തെക്ക് പെരുമ്പാവൂരിനും തെക്ക്, 'തുരുത്തിപ്ലി' എന്നു പേരുള്ള ഒരു തുരുത്തുണ്ട്. കിഴക്കുപടിഞ്ഞാറായി കിടക്കുന്ന ഈ തുരുത്തിന്റെ തെക്കും പടിഞ്ഞാറും വടക്കും പാടമാണ്. തുരുത്തിന്റെ പടിഞ്ഞാറേ അറ്റത്താണ് തുരുത്തിപ്ലി സെന്റ് മേരീസ് പള്ളി. അതിനു കിഴക്കായി വടക്ക് എന്റെ വീടും (കല്ലറയ്ക്കപറമ്പിൽ) തെക്ക് സെന്റ് തോമസ് പള്ളിയുമാണ് (ചെറിയപള്ളി). സെന്റ് മേരീസ് പള്ളിയുടെ തെക്കുവശത്തുള്ള പാടത്തിന് 'ചേട്ടാളം' എന്നാണ് പേര്. അതിന്റെ തെക്കെ തീരത്തുള്ള 'ചേട്ടാളത്തിൻകര' എന്ന വീട്ടിലാണ് മലങ്കരസഭയുടെ പുണ്യാത്മാവായിരുന്ന ഔഗേൻ ബാവാ ജനിച്ചു വളർന്നത്. എന്നാൽ ബാവാ റമ്പാനായിരുന്ന കാലത്ത് അദ്ദേഹത്തിന്റെ പിതാവ് കുടുംബസമേതം പെരിയാറിനു സമീപം 'കോടനാട്ട്' പോയി താമസമാക്കി. ഇപ്പോഴും ബാവാ തിരുമേനിയുടെ വീട്ടുപേര് ചേട്ടാളത്തിൻകരയെന്നാണ്. അങ്ങനെ രണ്ടു പള്ളികളും ഔഗേൻ ബാവായുടെ വീടും സ്ഥിതിചെയ്യുന്ന സ്ഥലമാണ് എന്റെ ജന്മദേശം.

കൂടാതെ, പെരിയാറിന്റെ വടക്കേ തീരത്ത് കാലടിയിലാണ് ശ്രീ. ശങ്കരാചാര്യരുടെ ജന്മഗൃഹം. ചുരുക്കത്തിൽ, മഹത്തുക്കളുടെ ജന്മനാട്ടിൽ പിറന്ന ഒരു സാധാരണക്കാരനാണ് ഞാൻ.

## 2. എന്റെ ജനനതീയതി

1924 ആഗസ്റ്റ് 9 ആണ് എന്റെ ജന്മദിനം. കാലം ചെയ്ത പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജന്മദിനവും ആഗസ്റ്റ് 9 ആണ്. എന്നേക്കാൾ 2 വർഷം മുമ്പ് 1922-ൽ തിരുമേനി ജനിച്ചു. അഭി. സഖറിയ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ജന്മദിനം 1924 ആഗസ്റ്റ് 6 ആണ്. കേവലം 3 ദിവസത്തെ വ്യത്യാസം മാത്രം. അമേരിക്കയിലെ നോർത്ത് ഈസ്റ്റ് മെത്രാസനത്തിലെ അസിസ്റ്റന്റ് അഭിവന്ദ്യ സഖറിയാ മാർ നിക്കൊളാവൊസ് തിരുമേനിയുടെ ജന്മദിനം ആഗസ്റ്റ് 13 ആണ്.

**അദ്ധ്യായം 2**

# എന്റെ പാരമ്പര്യം

മലബാറിലെ അതിപുരാതന ക്രൈസ്തവ കുടുംബങ്ങളിലൊന്നായിരുന്നു കിടങ്ങേത്ത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ആഞ്ഞൂർ തൊഴിയൂർ ഇടവകയിൽ മാർ പീലക്സീനോസ് എന്ന പേരിൽ രണ്ടു മെത്രാന്മാർ ഈ കുടുംബത്തിൽ ഉണ്ടായിട്ടുണ്ട്.

ഈ കുടുംബത്തിലെ രണ്ട് സഹോദരങ്ങൾ തലശ്ശേരിയിൽ നിന്ന് പെരിയാറിനു സമീപം വന്നു താമസമാക്കി. പിന്നീട് കേരളത്തിന്റെ ഒരു ഭാഗമായി തീർന്ന തിരുവിതാംകൂറിലായിരുന്നു ഈ സ്ഥലം. ഇവരിൽ ഒരാൾ പച്ച നെല്ല് അഥവാ തോമ്പ് കച്ചവടം തുടങ്ങി. തോമ്പിന്റെ അറ എന്ന് അർത്ഥം വരുന്ന തോമ്പ്ര എന്ന വീട്ടുപേര് ഇങ്ങനെയുണ്ടായതാണ്. മറ്റെ സഹോദരന്റെ വീടിന് 'മറ്റെമന' എന്ന പേരും ലഭിച്ചു. 'തോമ്പ്ര' പല ശാഖകളായി പല പേരുകളിൽ വ്യാപിച്ചു. അതിലൊന്നായ 'ചേന്നൻ കുടിയിൽ'പെട്ടതാണ് ഞാൻ ജനിച്ച 'കല്ലറയ്ക്കപറമ്പിൽ' വീട്. എന്റെ പാപ്പന്റെ (പിതാവിന്റെ പിതാവ് - പിതാമഹൻ) അമ്മ തുരുത്തിപ്ലിയിൽ ആയിത്തുകുടിയിൽ നിന്നായിരുന്നു. അതിഭക്തയായിരുന്ന ആ സ്ത്രീയുടെ ആഗമനത്തോടെ ഞങ്ങളുടെ കുടുംബത്തിൽ വളരെ ആത്മീയ ഉണർവ്വുണ്ടായി. എന്റെ പാപ്പൻ പൈലി പൈലി കല്ലറയ്ക്കൽ നിന്നു ലഭിച്ച ഗ്രന്ഥങ്ങൾ ഉപയോഗിച്ച് കണ്ണുചികിത്സ നടത്തിയിരുന്നു. ദൂരദേശത്തു നിന്നു പോലും ചികിത്സയ്ക്ക് ആളുകൾ വന്നിരുന്നു. ദൂരെ നിന്നും വരുന്ന സാധുക്കളായ രോഗികൾക്ക് സൗജന്യമായി കഞ്ഞി നല്കുന്നതിൽ പാപ്പന്റെ അമ്മ ശ്രദ്ധിച്ചിരുന്നു.



**പൈലി പൈലിയും കുഞ്ഞിളച്ചിയും. വല്യപ്പച്ചനും വല്യമ്മയും.**

പാപ്പൻ ഏഴുനേരവും പ്രാർത്ഥിക്കുന്ന ഭക്തനായിരുന്നു. നോമ്പിന്റെയും മറ്റു നിഷ്ഠകളുടെയും കാര്യം പറയാനുമില്ല. പ്രായമേറെയായി തീരെ അവശതയിലായിട്ടും, പള്ളിയിൽ പോകുന്നതിന് പാപ്പന് നിർബന്ധമായിരുന്നു. ഒരാൾ താങ്ങി പിടിക്കണം മറ്റൊരാൾ കസേര കൊണ്ടു പോകണം. ഇടയ്ക്കിടയ്ക്ക് ഇരിക്കും. ഒടുവിൽ അതും സാദ്ധ്യമല്ലാത്ത സ്ഥിതി വന്നപ്പോൾ, ആ ദിവസം മുഴുവൻ പാപ്പൻ കരച്ചിലായിരുന്നു.

ഒരിക്കൽ ഒരാൾ പള്ളിക്ക് നേർച്ചയായി നല്കിയ ഒരു സാധനത്തിൽ ഇന്നാരു കൊടുത്തതെന്ന് എഴുതിയത് കണ്ട് പാപ്പൻ വിമർശനമായി പറഞ്ഞു, “നാം പള്ളിക്കു കൊടുക്കുവാനല്ലാതെ പള്ളിയിൽ നിന്ന് എന്തെങ്കിലും പ്രശംസ സ്വീകരിക്കാമോ?”

എന്റെ പാപ്പൻ അംഗമായിരുന്ന തുരുത്തിപ്ലി സെന്റ് മേരീസ് പള്ളിയിലെ മറ്റൊരു അംഗമായിരുന്ന തോമ്പ്ര തോട്ടുങ്കൽ വർക്കി പിള്ള പള്ളിക്കാരുമായി വഴക്കായി. അയാൾ പള്ളിയിൽ നിന്നും പിരിഞ്ഞ് പുതിയൊരു പള്ളി പണിയുന്നതിന് നിശ്ചയിച്ചു. കാര്യസാദ്ധ്യത്തിനായി അദ്ദേഹം എന്റെ പാപ്പനെ കൂട്ടുപിടിച്ചു. പാപ്പനോട് ഇടവക മെത്രാപ്പോലീത്തായ്ക്കുണ്ടായിരുന്ന വാത്സല്യത്തെപ്രതി പാപ്പന് പ്രാർത്ഥിക്കാനെന്ന് പറഞ്ഞ് ഒരു പുതിയ പള്ളി അനുവദിച്ച് കല്പിച്ചു. അങ്ങനെ തോമാശ്ലീഹായുടെ നാമത്തിൽ തുരുത്തിപ്ലി ചെറിയപള്ളി ഉണ്ടായി.

## എന്റെ മാമ്മ (grand mother)

പ്രായാധിക്യമായപ്പോൾ എന്റെ മാമ്മയ്ക്ക് കണ്ണ് കാണാതായി. നേരത്തെ കേൾവിക്ക് തടസ്സമുണ്ടായിരുന്നു. അപ്പോൾ എന്തെങ്കിലും പറഞ്ഞാൽ മനസ്സിലാക്കുക അസാദ്ധ്യമായി. അങ്ങനെ വന്നാൽ ഓരോ അക്ഷരങ്ങൾ കൈപ്പത്തിയിൽ എഴുതിക്കൊടുക്കുമായിരുന്നു. ഒരക്ഷരം എഴുതുമ്പോൾ അത് മാമ്മ പറയും. പറയുന്നത് തെറ്റിയാൽ കയ്യിൽ തട്ടിക്കൊടുക്കും. ചില പേരുകളുടെ ആരംഭം എഴുതുമ്പോൾ തന്നെ മുഴുവൻ പറയും. മാമ്മ പറയുന്നവ ശരിയെന്ന് കാണിക്കുന്നതിന് കൈ കുലുക്കിയാൽ മതി. തെറ്റാണെങ്കിൽ കൈയിൽ രണ്ട് കുത്ത് കുത്തിയാൽ മതി.

ഞാൻ ബാലനായിരുന്നപ്പോൾ മാമ്മയുടെ കട്ടിലിൽ ഇരുന്ന് ദീർഘനേരം വർത്തമാനം പറയുന്നത് മാമ്മയ്ക്ക് വലിയ സന്തോഷമായിരുന്നു. വിവാഹത്തിന്റെ അടച്ചുതുറപ്പാട്ട് മാമ്മ പാടുമായിരുന്നു.

ഒരിയ്ക്കൽ മാമ്മ എന്നോട് ചോദിച്ചു. “മോനേ, നമ്മൾ അങ്ങേ ലോകത്തിൽ ചെല്ലുമ്പോൾ കണ്ണിന് കാഴ്ച ഉണ്ടാകുമോ. ചെവിയ്ക്ക് കേൾവി ഉണ്ടാകുമോ.” ഞാൻ മറുപടി പറഞ്ഞു. “തീർച്ചയായും കാഴ്ചയും,

കേൾവിയും ഉണ്ടാകും.” സൺഡേസ്കൂളിൽ പഠിച്ച കഥ ഞാൻ പറഞ്ഞു. ധനവാന്റെ പടിക്കൽ കിടന്ന ലാസർ വ്രണം നിറഞ്ഞവനായിരുന്നു. മരിച്ചപ്പോൾ ദൈവദൂതന്മാർ അവന്റെ ആത്മാവിനെ പറുദീസയിലേക്ക് കൊണ്ടുപോയി. അവന്റെ വ്രണമെല്ലാം ഇല്ലാതായല്ലോ. ഇത് കേട്ടപ്പോൾ മാമ്മക്ക് വലിയ സന്തോഷമായി.

## കല്ലറയ്ക്കൽ കുടുംബം

അത്യന്തം ധനവാന്മാരായിരുന്ന അവർ സ്വന്തം ചെലവിൽ ഒരു അമ്പലം പണിയിച്ചു സമീപസ്ഥരായ ഹിന്ദുക്കൾക്ക് നൽകി. അമ്പലത്തിൽ “കല്ലറയ്ക്കൽ വക”യെന്ന് എഴുതിയിട്ടുണ്ട്. അമ്പലത്തിൽ എന്തെങ്കിലും വിശേഷങ്ങളുള്ളപ്പോൾ ആദ്യമേ കല്ലറയ്ക്കൽ ചെന്ന് ദക്ഷിണ നൽകുന്ന പതിവുണ്ട്.

കുറുപ്പംപടി സെന്റ് മേരീസ് പള്ളിയിൽ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ സന്ദർശിച്ചപ്പോൾ, പള്ളി പാത്രിയർക്കീസ് ബാവായ്ക്ക് ഉടമ്പടി എഴുതിക്കൊടുക്കുന്നതിനെക്കുറിച്ച് ചർച്ച ഉണ്ടായി. അപ്പോൾ കല്ലറയ്ക്കലെ ഒരംഗം ബാവായോട്, “ഈ നാട്ടിൽ കാർന്നവന്മാർ മക്കൾക്ക് വസ്തുവകകൾ എഴുതികൊടുക്കുകയല്ലാതെ, മക്കൾ കാർന്നോന്മാർക്ക് എഴുതി കൊടുക്കാറില്ല” എന്നു പറഞ്ഞു. ഇങ്ങനെ യുക്തിപൂർവ്വം മറുപടി നൽകിയതിനാൽ, “കാര്യം പറയാൻ കല്ലറയ്ക്കൻ” എന്നൊരു ചൊല്ലുണ്ടായി.



**മാതാപിതാക്കൾ: കെ. പി. കൊറളയും മറിയാമ്മയും**

## എന്റെ പിതാവും മാതാവും

നാട്ടിലെ പല തർക്കങ്ങളും കലഹങ്ങളും തീർക്കുന്നതിന് ആളുകൾ അപ്പനെ സമീപിക്കുമായിരുന്നു. ആവശ്യമായ ഉപദേശങ്ങൾ അപ്പൻ നൽകുകയും പല വഴക്കുകളും ഇങ്ങനെ അവസാനിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

ഒരിക്കൽ ഞങ്ങളുടെ പള്ളിയിൽ ഏതോ കാര്യത്തിൽ രണ്ടു അഭിപ്രായമുണ്ടായി. ഒരഭിപ്രായത്തിന്റെ നേതാവ് എന്റെ അപ്പൻ കോറളയും, മറ്റേതിന്റെ നേതാവ് മുക്കണഞ്ചേരിൽ തോമ എന്ന ആളുമായിരുന്നു. പൊതുയോഗത്തിൽ ബഹുഭൂരിപക്ഷം അപ്പനെ പിൻതാങ്ങി. അന്ന് തോമ, "ഇനി ഞാൻ ആ പള്ളിയിൽ പോകുകയില്ല" എന്ന് അയാളുടെ വീട്ടിൽ വിളംബരം ചെയ്തു. ഇതറിഞ്ഞ എന്റെ അപ്പൻ ആ വീട്ടിൽ ചെന്ന് തോമയോട്, "നീ പുതിയ പള്ളി പണിയാൻ പോവുകയാണെന്ന് കേട്ടല്ലോ, കൊള്ളാം, നമുക്ക് രണ്ടുപേർക്കും കൂടെ ചേർന്ന് പണിയാം. നിനക്ക് നല്ല വസ്തു ഉണ്ട്; എനിക്ക് ധാരാളം മരങ്ങളുമുണ്ട്" എന്നു പറഞ്ഞു. ഇതോടെ ഭിന്നതകളെല്ലാം തീർന്നു.

കുട്ടികളായ ഞാനും എന്റെ ഇരട്ടസഹോദരനും വിശുദ്ധ കുർബ്ബാനയിൽ അശ്രദ്ധരായി എന്തോ ചെയ്തതിന് സൺഡേസ്കൂൾ അദ്ധ്യാപകൻ കണിയാംകുടിയിൽ ഔസേപ്പ് ഞങ്ങളെ ചെവിക്കു പിടിച്ചു ശാസിച്ചു. ഇത് പള്ളി സ്ഥാപകനായ തോമ്പ്ര തോട്ടുങ്കൽ വർക്കിപ്പിള്ള കണ്ടപ്പോൾ, സാറിനെ ശാസിച്ചുകൊണ്ട്, "നീ ഞങ്ങളുടെ പിള്ളേരെ ശാസിക്കാൻ ആരാണ്" എന്നു ചോദിച്ചു. ഞങ്ങളുടെ അപ്പൻ ഇതു കേട്ടിട്ട് രഹസ്യമായി "ഇനി മുതൽ എല്ലാ ഞായറാഴ്ചയും നിങ്ങൾ ആ സാറിന്റെ മുമ്പിൽ പോയി നിൽക്കണം" എന്നു പറഞ്ഞു. അങ്ങനെ അപ്പൻ ആ സാറിനെ അഭിനന്ദിച്ചു. കുറെ ഞായറാഴ്ചകൾ കഴിഞ്ഞപ്പോൾ, പിന്നെ ആ ചിട്ട തുടരണമെന്നില്ല എന്ന് അപ്പൻ പറഞ്ഞു. അപ്പോൾ ആ സാർ ഒരു കുല ഏത്തപ്പഴം ഞങ്ങൾക്ക് സമ്മാനമായി തന്നു. ഇങ്ങനെ വർക്കി പിള്ളയെയും സൺഡേസ്കൂൾ അദ്ധ്യാപകനെയും അപ്പൻ ബഹുമാനിച്ച് പരിഹാരമുണ്ടാക്കി.

## എന്റെ അമ്മ - മറിയാമ്മ

എന്റെ അമ്മയെ മാമ്മോദീസാ മുക്കിയത് മലങ്കരയുടെ മഹാപരിശുദ്ധനായി തീർന്ന പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി ആയിരുന്നു. അമ്മ ഭക്തയായിരുന്നു. പാമ്പാക്കുട അച്ചടിച്ച നമസ്കാരവും കൃംതാ നമസ്കാരവും (ഉയിർപ്പു ഞായറാഴ്ചത്തെ പ്രാർത്ഥനയും) മുടങ്ങാതെ ചൊല്ലുമായിരുന്നു. ഉപവാസത്തിന്റെ കാര്യം പറഞ്ഞാൽ ആരും വിശ്വസിക്കുകയില്ല. അത്ര കഠിന ഉപവാസക്കാരി ആയിരുന്നു അമ്മ. പള്ളി

ആരാധനകളിൽ, പ്രത്യേകിച്ച് ക്രിസ്തുമസ്, ഉയിർപ്പ് തുടങ്ങിയ ശുശ്രൂഷകളിൽ (ഇവ രണ്ടും ആ കാലത്ത് പാതിരാ കഴിഞ്ഞ് രണ്ടു മണിക്ക് ആരംഭിക്കുമായിരുന്നു) പട്ടക്കാരൻ പള്ളിയിൽ വരുന്നതിനു മുമ്പേ, മക്കളുമായി അമ്മ പള്ളിയിലെത്തുമായിരുന്നു. പള്ളിക്ക് വിഹിതങ്ങൾ നൽകുന്നതിനും പുറമെ സംഭാവനകൾ കൂടെ നൽകുന്നതിൽ അതീവ തല്പരയായിരുന്നു. ഒരു വസ്തു പള്ളിക്ക് ഇഷ്ടദാനമായി നൽകുകയും അതിന്റെ പാട്ടം (പാട്ടക്കാരൻ മുതലാളിക്കു നൽകുന്ന വിഹിതം) ആണ്ടുതോറും പള്ളിക്കു നല്കുകയും ചെയ്തിരുന്നു. കഠിനാദ്ധ്വാനിയായിരുന്ന അമ്മ തൊണ്ണൂറ്റിയെട്ടര വയസ്സിൽ മരിക്കുന്നതുവരെ കഴിയുന്ന ശുശ്രൂഷ ഏവർക്കും നൽകി തന്റെ ഓട്ടം തികച്ചു.

## എന്റെ അമ്മയുടെ വീട് (പൊയ്ക്കാട്ടിൽ)

എന്റെ അമ്മയുടെ വീട് കുറുപ്പംപടിയിൽ പൊയ്ക്കാട്ടിൽ ആണ്. അമ്മയുടെ അപ്പൻ ഇട്ടീര മല്പാനച്ചൻ (ഗുരു) കുറുപ്പംപടി പള്ളിയിലെ പത്ത് അച്ചന്മാരിൽ പ്രമുഖനായിരുന്നു. ഔദ്യോഗിക നാമം ചാക്കോ എബ്രഹാം എന്നായിരുന്നു. ശെമ്മാശന്മാരെ സുറിയാനി പഠിപ്പിച്ചിരുന്നതിനാൽ മല്പാനെന്ന പേര് ലഭിച്ചു. എല്ലാ ഞായറാഴ്ചയും വിശുദ്ധ കുർബ്ബാനാനന്തരം മദ്ബഹായുടെ നടയിൽ ഇരുന്ന് പ്രസംഗിക്കുമായിരുന്നു. മാർത്തോമാക്കാർ പുറജാതികളുടെ ഇടയിൽ സുവിശേഷ പ്രസംഗം നടത്തിയപ്പോൾ ഇട്ടീര മല്പാനച്ചൻ പ്രസംഗിച്ചിട്ടുണ്ട്. ഹിന്ദു മതത്തെ കുറിച്ചും ആധികാരികമായി പറയാൻ അദ്ദേഹത്തിന് കഴിയുമായിരുന്നു. ഈ അച്ചന്റെ മകന്റെ മകൾ അന്നമ്മ സ്വപിതാവിന്റെ മരണത്തിനു ശേഷം കുടുംബബത്തിന്റെ ചുമതലക്കാരിയായി. മേക്കമാലിൽ പൈലി ഈ സ്ത്രീയെ വിവാഹം ചെയ്ത് പൊയ്ക്കാട്ടിൽ വന്നു ദത്തായി താമസിച്ചു. രണ്ട് മക്കൾ ഉണ്ടായതിനു ശേഷം ഇദ്ദേഹം മരിച്ചു. മകൾ മറിയാമ്മയെ മൂക്കഞ്ചേരി കൊച്ചിട്ടൻ മാസ്റ്റർ വിവാഹം ചെയ്തു. മകൻ എബ്രഹാം കുറുപ്പംപടി MGM-ൽ അദ്ധ്യാപകനായി. അദ്ദേഹത്തിന്റെ ഒരു മകൾ ആനി ഡോക്ടറാണ്.

ഇട്ടീരാ മല്പാനച്ചന്റെ സഹോദരിയെ കുറുപ്പംപടി പള്ളിക്കു സമീപത്തുള്ള മരങ്ങാട്ടു കെട്ടിച്ചു. ആ മാമ്മയുടെ മകളെ പോത്താനിക്കാട്ട് ചീരത്തോട്ടത്തിൽ കെട്ടിച്ചു. ആ വല്ല്യമ്മയുടെ മകനാണ് കുറുപ്പംപടി MGM സ്കൂളിന്റെ ഹെഡ്മാസ്റ്റർ പി. എ. പൗലോസച്ചൻ (പിന്നീട് കോറെപ്പിസ്കോപ്പാ ആയി). അദ്ദേഹം എന്റെ ആത്മീയ ഗുരുവും ആയിരുന്നു. അദ്ദേഹത്തിന്റെ മക്കളാണ് ഡോ. ഡി. ബാബു പോൾ IAS, റോയി പോൾ IAS.

## എന്റെ പിതാവിന്റെ സഹോദരങ്ങൾ

### 1. എന്റെ വല്യമ്മായി

എന്റെ അപ്പന്റെ മൂത്ത സഹോദരി അന്നമ്മയെ കോട്ടപ്പടിയിൽ പാറപ്പാട്ടു കുടുംബത്തിൽ കെട്ടിച്ചു. പാറപ്പാട്ടു ബ. മത്തായി കത്തനാരുടെ മകൻ പൗലോസായിരുന്നു വരൻ. അദ്ദേഹം വളരെ ശാന്തനും സ്നേഹമൂർത്തിയുമായിരുന്നു. മക്കളെ അമ്മ ശിക്ഷിക്കുമ്പോൾ മക്കൾ അപ്പന്റെ അടുക്കൽ ഓടിച്ചെന്ന് പരാതി പറയും. "അപ്പാ, അമ്മ എന്നെ തല്ലി." ഇതു കേട്ട് അപ്പൻ പറയും "അയ്യോ എന്റെ മോളെ (മോനെ), അമ്മ തല്ലിയോ" എന്നു പറഞ്ഞ് ആശ്വസിപ്പിക്കും. അദ്ദേഹത്തിന്റെ ഒരു മകൻ പൗലോസ് ചെറുപ്പത്തിൽ പാമ്പുകടിയേറ്റ് മരിച്ചു. അനന്തരം അമ്മ, "എന്റെ മോനെ, പൗലോസേ" എന്നു പറഞ്ഞു കട്ടിലിൽ കിടന്ന് ദിവസങ്ങളോളം കരഞ്ഞത് ഇന്നും എന്റെ ഹൃദയത്തിൽ മാറ്റൊലി കൊള്ളുന്നു. മരിച്ചുപോയ പൗലോസിന്റെ ഭാര്യ അന്ന് ഗർഭിണിയായിരുന്നു. കുഞ്ഞിന്റെ നന്മയെ കരുതി അവൾ വിധവയായി ജീവിതം നയിച്ചത് എത്രയോ ശ്ലാഘനീയമാണ്!

വല്യമ്മായിയുടെ മക്കൾ: 1. സാറാമ്മ, 2. ജോസഫ്, 3. കുഞ്ഞിളച്ചി, 4. പൗലോസ്, 5. മേരിക്കുട്ടി.

വല്യമ്മായിയുടെ മക്കളെക്കുറിച്ച് പല നല്ല കാര്യങ്ങളും പറയാനുണ്ട്. മൂത്ത മകൾ സാറാമ്മ അതിസുന്ദരിയായിരുന്നു. അതുപോലെ സൽസ്വഭാവിയുമായിരുന്നു. ആ പെങ്ങളുടെ ഭർത്താവ് പെങ്ങളുടെ മരണശയ്യയ്ക്കു സമീപം എന്നോടു പറഞ്ഞു, "ഞങ്ങൾ വിവാഹം കഴിച്ചിട്ട് ഒരവസരത്തിൽപോലും ഇവൾ ഈർഷ്യയോടെ സംസാരിച്ചിട്ടില്ല." പാലക്കുഴപ്പള്ളിയിൽ സാറാമ്മപ്പെങ്ങളുടെ മൃതശരീരം കൊണ്ടുചെന്നപ്പോൾ ഞാനും കൂടെ പോയി. അത് രണ്ടു കക്ഷികളും ഉള്ള പള്ളിയാണ്. പാത്രിയർക്കീസ് കക്ഷിയിലെയും കാതോലിക്കാ കക്ഷിയിലെയും മെത്രാച്ചന്മാർ ആ പള്ളിയിൽ പ്രവേശിച്ചിരുന്നില്ല. ഞാൻ പള്ളിയുടെ ഗേറ്റ് വരെ പോയി. പാത്രിയർക്കീസ് കക്ഷിയിലെ ആളായിരുന്നു കൈക്കാരൻ. ബർണബാസ് മെത്രാച്ചൻ ഗെയിറ്റിൽ ഉണ്ടെന്നു കേട്ടപ്പോൾ എന്നെ അകത്തുകൊണ്ടുപോയി.

ഈ പെങ്ങളുടെ മക്കൾ ഉയർന്ന നിലയിലുള്ളവരാണ്. പൗലോസ് എൻജിനീയറും, ജോർജ്ജ് ഡോക്ടറും, ജോസഫ് കോളജ് പ്രൊഫസറും ആണ്.

എന്റെ വല്ല്യമ്മായിയുടെ മൂത്ത മകൻ ജോസഫ്, കുടുംബത്തിലെ എല്ലാ കാര്യങ്ങളും ഭംഗിയായി നടത്തിവന്ന കഴിവുറ്റവനായിരുന്നു. അദ്ദേഹത്തിന്റെ മകൻ ബേബിക്ക് കൃഷിയാണ്, ജോർജ്ജ് ഡോക്ടറാണ്.

എന്റെ വല്ല്യമ്മായിയുടെ മകൻ പൗലോസ് ചെറുപ്രായത്തിൽ തന്നെ പാമ്പുകടിയേറ്റു മരിച്ചുപോയ വിവരം പറഞ്ഞല്ലോ. അദ്ദേഹത്തിന്റെ മകൻ മിടുക്കനായി വളർന്ന് എൻജിനിയറായി.

### 2. എന്റെ കുഞ്ഞമ്മായി

കുഞ്ഞമ്മായിയുടെ മക്കൾ: 1. ഏലിയാമ്മ, 2. ശോശാമ്മ, 3) ചിന്നമ്മ, 4) വർഗ്ഗീസ്, 5) പൗലോസ്, 6. മേരി.

എന്റെ അപ്പന്റെ രണ്ടാമത്തെ സഹോദരി മറിയാമ്മയെ തുരുത്തിപ്ലി യിൽ കുന്നത്തുപറമ്പിൽ (മഠത്തിക്കുഴി) കെട്ടിച്ചു. അച്ചന്റെ പേര് മത്തായി. ഭക്തയും സമർത്ഥയുമായിരുന്ന ആ സ്ത്രീ, എട്ടു നാത്തൂന്മാരെയും (ഭർ ത്താവിന്റെ സഹോദരിമാർ) ഉചിതമായി ബഹുമാനിച്ചിരുന്നു. ഒരു മകൾ ചിന്നമ്മ മക്കൾ ഇല്ലാതെ ജീവിക്കുന്നു. കുഞ്ഞമ്മായിയുടെ ഒരു മകൾ ശോശാമ്മയുടെ മകൻ കുര്യാക്കോസ് എൻജിനീയറാണ്. കുഞ്ഞമ്മായി യുടെ മകൻ വറുഗീസിന്റെ മകൻ ബാലു എൻജിനീയറാണ്.

### 3. എന്റെ കൊച്ചപ്പൻ

എന്റെ അപ്പന്റെ അനുജനെ കൊച്ചപ്പൻ എന്നാണ് ഞാൻ വിളിച്ചിരു ന്നത്. റവ. ഫാദർ കെ. പി. പൗലോസ് B.D. വടക്കൻതിരുവിതാംകൂറിൽ ആദ്യമായി B.D. പാസ്സായ ആളായതിനാൽ B.D. അച്ചനെന്ന പേരുണ്ടായി. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ തുരുത്തിപ്ലി സെന്റ് തോമസ് പള്ളിയിൽ ആണ്ടുതോറും കൺവൻഷൻ യോഗങ്ങൾ തുടങ്ങി. അക്കാലത്ത് ഞായ റാഴ്ച പ്രസംഗങ്ങൾ തന്നെ അപൂർവ്വമായിരുന്നു.

കൊച്ചപ്പൻ പട്ടക്കാരനായി തുരുത്തിപ്ലി സെന്റ് തോമസ് പള്ളിയുടെ ചാർജെടുത്തപ്പോൾ ഹോമിയോപ്പതി ചികിത്സ പഠിക്കുകയും, പള്ളിമുറി ചികിത്സയ്ക്കായി ഉപയോഗിക്കുകയും ചെയ്തു. ആശുപത്രികൾ വിരള മായിരുന്ന ആ കാലത്ത് ഹോമിയോപ്പതി ചികിത്സ ആരംഭിച്ചത് സാധാ രണക്കാർക്ക് ഒരു വലിയ അനുഗ്രഹമായിരുന്നു.

കൊച്ചപ്പൻ സ്വന്തം കുടുംബാംഗങ്ങളുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കുകയും അവരുടെ ഭാവിയ്ക്ക് ആവശ്യമായ നേതൃത്വം നൽകു കയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ പ്രേരണയിലാണ് ഞാൻ സന്യാ സിയായിത്തീർന്നത്.

“കാനോനിക പാത്രിയർക്കീസ് ആര്” എന്ന പേരിൽ അബ്ദൽ മ്ശിഹാ പാത്രിയർക്കീസിനെക്കുറിച്ചും ‘സത്യകാനോൻ ഏത്” എന്ന പേരിൽ പാരീസിൽ അടിച്ച കാനോനെക്കുറിച്ചും പണ്ഡിതോചിതമായി എഴുതിയ രണ്ട് പുസ്തകങ്ങളിൽ കൂടിയും, വടക്കൻപ്രദേശങ്ങളിൽ

നടത്തിയ വിപുല കാതോലിക്കേറ്റിന്റെ പ്രചരണയോഗങ്ങളിൽ കൂടിയും ബ. പൗലോസച്ചൻ ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കും ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിക്കും നല്കിയ വിലയേറിയ പിന്തുണ സഭാ ചരിത്രത്തിൽ എക്കാലവും സ്മരിക്കപ്പെടുന്നതാണ്.



**മൂത്ത പെങ്ങൾ:**
**സിസ്റ്റർ മേരി**
**(കിഴക്കമ്പലം ദയറാ)**

അദ്ധ്യായം 3

# എന്റെ സഹോദരങ്ങൾ

1. അബ്രഹാം, 2. അന്നമ്മ, 3. അന്നമ്മ, 4. കുഞ്ഞിളച്ചി (സിസ്റ്റർ മേരി), 5. തോമസ്, 6. മറിയാമ്മ, 7. പൗലോസ്, 8. അബ്രഹാം.

1. അബ്രഹാം ശൈശവത്തിൽ മരിച്ചു.
2. അന്നമ്മ ശൈശവത്തിൽ മരിച്ചു.
3. അന്നമ്മ ശൈശവത്തിൽ മരിച്ചു.

## 4. എന്റെ വല്യപെങ്ങൾ കുഞ്ഞിളച്ചി.

മട്രിക്കുലേഷനിൽ തിരുവിതാംകൂറിൽ ഒന്നാം സ്ഥാനത്തു പാസ്സായി. അനന്തരം കൽക്കട്ടയിൽ ഡയോസിഷൻ കോളജിൽ പഠിക്കുമ്പോഴാണ് നാട്ടിൽ കിഴക്കമ്പലത്ത് ബേത്‌ലഹേം ദയറാ തുടങ്ങുന്നതിനെക്കുറിച്ചുള്ള ആലോചനയുണ്ടായത് (കോൺവെന്റ്). അപ്പോൾ കോളജ് പഠനം ഉപേക്ഷിച്ച് നാട്ടിൽ വന്നു ദയറാ പ്രവർത്തനങ്ങളിൽ ചേർന്ന്, കന്യാസ്ത്രീയായി, മേരി എന്ന പേര് സ്വീകരിച്ചു.

### കിഴക്കമ്പലം ദയറ

കിഴക്കമ്പലം ബേത്‌ലഹേം ദയറ (മഠം) യുടെ സ്ഥാപക അംഗങ്ങളിൽ ഒരാളായിരുന്നു എന്റെ മൂത്ത സഹോദരി കുഞ്ഞിളച്ചു. പറൂർ കാരിത്തി എലിശബ ആയിരുന്നു ആദ്യത്തെ മദർ. പ്രാഥമിക കാലത്തെ പ്രയാസങ്ങളിൽ സിസ്റ്റർ എലിസബത്ത് മദർ ആയി. 28 വർഷം മദറായും 19 വർഷം സ്കൂളിന്റെ Head Mistress ആയും പ്രവർത്തിച്ചു. ആ കാലത്ത് ദയറാ വളരെയേറെ പുരോഗമിച്ചു.

## 5. എന്റെ വല്യചേട്ടൻ തോമസ്

ഭാര്യ അന്നമ്മ, ഭാര്യയുടെ വീടു പാടത്ത്. ജ്യേഷ്ഠൻ തോമസിന്റെ മക്കൾ: 1. ഏലിയാസ്, 2. മറിയാമ്മ (ശൈശവത്തിൽ മരിച്ചു), 3. ലില്ലി, 4. മേരി, 5. ഗ്രേസി, 6. സൂസി, 7. പൗലോസ്കുട്ടി. ഏലിയാസ് എഞ്ചിനീയറാണ്.

ഏലിയാസിന്റെ മകൻ സുനിൽ എം.ബി.ബി.എസ്. പഠിച്ചുകൊണ്ടിരിക്കുമ്പോൾ കാർ അപകടത്തിൽപെട്ടു രണ്ടു കാലും തളർന്നുപോയി. എങ്കിലും ഉത്സാഹമായി പഠിച്ചു. എം.ബി.ബി.എസ്. പാസ്സായി. തുടർന്നു പഠിച്ച് ഇപ്പോൾ കോലഞ്ചേരി മെഡിക്കൽ കോളജിൽ പ്രൊഫസർ ആയി ജോലി ചെയ്യുന്നു.

തോമസ് ചേട്ടന്റെ ഇളയ മകൻ പൗലോസ്കുട്ടി തറവാട്ടിൽ താമസിക്കുന്നു. ഞാൻ നാട്ടിൽ ചെല്ലുമ്പോഴൊക്കെ എന്റെ കാര്യങ്ങൾ ഇവനും ഭാര്യയുമാണ് നോക്കുന്നത്.

## 6. എന്റെ സഹോദരി മറിയാമ്മ

എന്റെ പെങ്ങൾ മറിയാമ്മ കോട്ടയത്ത് കോതേടത്തിൽ കുട്ടപ്പൻ (കോര) ചെയ്തു. മക്കൾ അവറാംകുഞ്ഞ്, സാനി, കോരുളേച്ചൻ, മേരി, ആലീസ്.

## 7. എന്റെ സഹോദരൻ പൗലോസ്

ഇംഗ്ലണ്ടിൽ Printing ൽ ഉന്നത ബിരുദം സമ്പാദിച്ചതിനുശേഷം മദ്രാസിലും ഡൽഹിയിലും ജോലി ചെയ്തു. ഭാര്യ ആലപ്പുഴ പൂപ്പിള്ളിൽ കുട്ടിച്ചന്റെ മകൾ ശോശാമ്മയാണ്. ഞങ്ങളുടെ കുടുംബത്തിൽ ഒരു ദീപമായി ശോഭിക്കുന്നു. മക്കൾ ബീന, ബാവൻ, സൂസി.

## 8. എന്റെ ഇരട്ട സഹോദരൻ എബ്രഹാം

നന്നേ ചെറുപ്പത്തിൽ തന്നെ അതിസാഹസികനായിരുന്നു. ഇദ്ദേഹത്തിന്റെ വീരപരാക്രമങ്ങൾ ഞങ്ങളുടെ വീട്ടിൽ വരുന്ന അതിഥികളുടെ മുമ്പിൽ ഞാൻ വിവരിക്കുക ഒരു നേരമ്പോക്കായിരുന്നു.

ബാല്യത്തിൽ അദ്ദേഹത്തിന് വലിയ ഒരു അപകടമുണ്ടായി. തുരുത്തിപ്ലി സെന്റ് മേരീസ് പള്ളിയുടെ തെക്കുകിഴക്ക് ഒരു ചിറയുണ്ട്. വിലാക്കണ എന്നു പേര്. കന്നുകാലികളെ കുളിപ്പിക്കുന്നതിനും വെള്ളം കുടുപ്പിക്കുന്നതിനുമായി നാട്ടുകാർ എല്ലാ ദിവസവും അവിടെ കൊണ്ടുവരുമായിരുന്നു. കുട്ടികൾ വെള്ളത്തിൽ നടക്കുന്ന കന്നുകാലികളുടെ വാലിൽ പിടിച്ച് സവാരി ചെയ്യുമായിരുന്നു. നിലയില്ലാത്ത ഭാഗത്ത് വരുമ്പോൾ കന്നുകാലികൾ കാലുകൽ വലിച്ചു നീന്തും. അപ്പോൾ കുട്ടികൾ വാലിൽ നിന്നു പിടിവിട്ട് വെള്ളത്തിൽ വീഴും. നീന്തൽ അറിയാവുന്നതിനാൽ അവർക്ക് ഒരു ദോഷവും വരാറില്ല. ഇതു കണ്ട് രസം പൂണ്ട് എന്റെ സഹോദരൻ അവരെ അനുകരിച്ച് സവാരി നടത്തി. എന്നാൽ വെള്ളത്തിലേക്ക് തള്ളപ്പെട്ടപ്പോൾ, നീന്തലറിയാത്തതിനാൽ, വെള്ളം കുടിച്ച് ചാകാൻ തുടങ്ങി. കരയിൽ നിന്ന ഒരാൾ ഇതു കണ്ട് വെള്ളത്തിലേക്ക് ചാടി ഇറങ്ങി സഹോദരനെ രക്ഷപ്പെടുത്തി.

എന്റെ ഇരട്ടസഹോദരൻ അതിബുദ്ധിമാനും അതേ സമയത്ത് മടിയനുമായിരുന്നു. സ്കൂളിൽ ഒന്നും പഠിക്കാൻ ശ്രദ്ധിച്ചിരുന്നില്ല. ഞാൻ ഒന്നാം ക്ലാസ്സിൽ നിന്നും ജയിച്ചപ്പോൾ ജ്യേഷ്ഠന് ഒന്നും അറിഞ്ഞുകൂടാത്തതിനാൽ തോൽപ്പിച്ചാലോ എന്ന് അദ്ധ്യാപകർ ചിന്തിച്ചു. എന്നാൽ അനുജൻ

രണ്ടാം ക്ലാസിൽ പഠിക്കുമ്പോൾ ജ്യേഷ്ഠൻ ഒന്നാം ക്ലാസിൽ പഠിക്കുന്നതു മാനസിക പ്രയാസമുണ്ടാക്കുമെന്ന് കണ്ട് ജ്യേഷ്ഠനേയും ജയിപ്പിച്ചു. എന്നാൽ പിന്നെയും പഠിക്കാൻ അയാൾ ശ്രദ്ധിച്ചില്ല. ഞാൻ മൂന്നിലേക്ക് പാസ്സായപ്പോൾ ജ്യേഷ്ഠന്റെ കാര്യം വീണ്ടും ചിന്താവിഷയമായി. ജയിപ്പിച്ചാൽ വീണ്ടും പഠിക്കാതെ വന്നേക്കുമെന്ന് കണ്ട് തോൽപ്പിച്ചു. അന്നു മുതൽ ജ്യേഷ്ഠൻ പഠിക്കാൻ തുടങ്ങി. എന്നാൽ കഠിനാദ്ധ്വാനം ചെയ്തില്ല. മട്രിക്കുലേഷൻ പാസായെങ്കിലും ഉയർന്ന മാർക്കില്ലായിരുന്നു. തൽഫലമായി കോയമ്പത്തൂരിൽ ഡിപ്ലോമ എൻജിനീയറിംഗിന് അപേക്ഷിച്ചിട്ട് പ്രവേശനം കിട്ടാതെ പോയി. അങ്ങനെയിരിക്കെ അഡ്മിഷൻ കിട്ടിയ ഒരാൾ എന്തോ കാരണത്താൽ വന്നില്ല. ഇതറിഞ്ഞ് ജ്യേഷ്ഠൻ ചെന്നു ചേർന്നു. അന്നു മുതൽ കഠിനാദ്ധ്വാനം ചെയ്തു പഠിക്കാൻ തുടങ്ങി. ഒടുവിൽ മദ്രാസ് പ്രസിഡൻസിയിൽ ഫസ്റ്റ് ക്ലാസ്സിൽ ഫസ്റ്റായി ജയിക്കുകയും ചെയ്തു.

എന്റെ ഇരട്ട സഹോദരൻ എബ്രഹാം വിവാഹം കഴിച്ചത് കടമറ്റത്ത് ആനിക്കാശേരിൽ അച്ചന്റെ മകൾ മേരിയെ ആണ്. മക്കൾ ചാർളി, സോമൻ, മാത്തുക്കുട്ടി, റൂബി, റോമി എന്നിവരാണ്. മേരിയുടെ സഹോദരൻ കോട്ടയം ബസേലിയോസ് കോളജിന്റെ പ്രിൻസിപ്പലായിരുന്നു.



**ഒരു കുടുംബചിത്രം. ഒന്നാം നിരയിൽ ഇടത്തുനിന്നും രണ്ടാമത് കെ. കെ. മാത്തുക്കുട്ടി**

അദ്ധ്യായം 4

# കശ്ശീശപട്ടമേൽക്കുന്നതു വരെയുള്ള ചരിത്രം

## എന്റെ ബാല്യം

തുരുത്തുംമാലിൽ ഗീവർഗീസ് അച്ചനാണ് എന്നെ മാമോദീസാ മുക്കിയത്. അദ്ദേഹം ഞങ്ങളുടെ വീട്ടിലെ ഒരംഗത്തെപ്പോലെയായിരുന്നു. തുരുത്തിപ്പ്ലി വലിയപള്ളിയിലെ സൺഡേസ്കൂളിലായിരുന്നു ചെറിയപള്ളിയിലെ കുട്ടികൾ പഠിച്ചിരുന്നത്. മൂന്ന് ക്ലാസ് വരെ ഞാനും വലിയപള്ളിയിലെ സൺഡേസ്കൂളിലാണ് പഠിച്ചത്.

തുരുത്തിപ്പ്ലി ചെറിയപള്ളിയിലും വളയൻചിറങ്ങര പള്ളിയിലും വിശ്വസ്ത സേവനമനുഷ്ഠിച്ച കപ്യാർ കുര്യാക്കോ ഭക്തനും വിശ്വസ്തനും സ്നേഹമൂർത്തിയുമായിരുന്നു.

ഓർമ്മവച്ച നാൾ മുതൽ ഭക്ഷണമൊന്നും കഴിക്കാതെയാണ് ഞായറാഴ്ച ഞാൻ പള്ളിയിൽ പോയിരുന്നത്. അത്ര നിഷ്ഠയോടെയാണ് അമ്മ ഞങ്ങളെ വളർത്തിയത്. ഞാനും എന്റെ ഇരട്ട സഹോദരനും സമപ്രായക്കാരായിരുന്നതിനാൽ ചെറുപ്പത്തിൽ ഗുസ്തി പിടിക്കുമായിരുന്നു. ഒരിക്കൽ ഗുസ്തി പിടിച്ച് ജ്യേഷ്ഠൻ മലർന്നു വീണു, ഞാൻ ജ്യേഷ്ഠന്റെ മുകളിലും. എന്റെ നെറ്റി ജ്യേഷ്ഠന്റെ വായിൽ ഇടിച്ച്, അദ്ദേഹത്തിന്റെ ഒരു പല്ല് ഒടിഞ്ഞുപോയി. അതോടെ ഞങ്ങൾ ഗുസ്തിപിടുത്തം നിറുത്തി.

ഇരട്ടകളായ ഞങ്ങൾക്ക് ഏഴു വയസ്സു പ്രായമുള്ളപ്പോൾ കൊച്ചപ്പൻ ഞങ്ങളെ ആലുവായിൽ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായെ കാണുവാൻ കൊണ്ടുപോയി. ഞങ്ങൾ ഇരട്ടകളാണെന്നറിഞ്ഞപ്പോൾ ബാവാ ഒരേസമയത്ത് രണ്ടു കൈകളും ഞങ്ങളുടെ തലയിൽ വച്ചനുഗ്രഹിച്ചത് ഓർക്കുന്നു.

സ്ലീബാദാസസമൂഹത്തിന്റെ അദ്ധ്യക്ഷൻ മൂക്കഞ്ചേരിൽ ബ. പത്രോസച്ചൻ എന്റെ വീട്ടിൽ താമസിച്ചുകൊണ്ട് പുറജാതികളുടെ ഇടയിൽ സുവിശേഷവേല ചെയ്യുന്നതിന് ഇടയായി. ചില സ്ഥലങ്ങളിൽ യോഗം നടത്തുന്നതിന് പോയപ്പോൾ ബാലനായ ഞാനും കൂടെ പോയിരുന്നു. കുറെ പറയരും, പുലയരും സ്നാനം ഏറ്റ് തുരുത്തിപ്പ്ലി സെന്റ് തോമസ് പള്ളിയിൽ ചേരുന്നതിന് ഇടയായി. പിന്നീട് അദ്ദേഹം ഒസ്താത്തിയോസ് എന്ന പേരിൽ മെത്രാനായി മലബാർ ഭദ്രാസനത്തിന്റെ ചുമതലയേറ്റു. ഏറ്റവും ലളിതമായി ജീവിച്ച അദ്ദേഹം പുതുക്രിസ്ത്യാനികൾക്കായി

തന്റെ സമയവും, പണവും പരമാവധി ചിലവാക്കിയിരുന്നു. ഇദ്ദേഹം ഒരു ഉത്തമ മാതൃകയായി ഞാൻ കരുതി.

### പിറമാടം ദയറാ

മൂവാറ്റുപുഴയ്ക്കടുത്തുള്ള പിറമാടമെന്ന സ്ഥലത്ത് പുരുഷന്മാർക്കായി ഗത്ശീമോൻ എന്ന പേരിൽ ഒരു ആശ്രമം (ദയറാ) ആരംഭിച്ചിരുന്നു.

ഞാനും ഇരട്ടസഹോദരനും മദ്ധ്യവേനൽ അവധിക്കാലത്ത് പിറമാടം ദയറായിൽ പോയി താമസിക്കുമായിരുന്നു. അവിടുത്തെ ഉപവാസവും പ്രാർത്ഥനയും മറ്റെല്ലാ ചിട്ടകളും കുട്ടികളായ ഞങ്ങളും അനുസരിക്കണമായിരുന്നു. പഠിത്തം കഴിഞ്ഞ് ദയറായിൽ ചേരണമെന്നതായിരുന്നു എന്റെ ആഗ്രഹം. എന്നാൽ എന്റെ മെട്രിക്കുലേഷൻ പഠനം പൂർത്തിയായപ്പോഴേക്കും, ആ ദയറാപ്രസ്ഥാനം, അംഗങ്ങൾ പിരിഞ്ഞു പോയതിനാൽ നിലച്ചുപോയി.

### എന്റെ വിദ്യാഭ്യാസം

എന്റെ വീടിനടുത്തുള്ള പുനൂര് സ്കൂളിൽ ആണ് മൂന്നു ക്ലാസ് പഠിച്ചത്. അവിടെ മൂന്ന് ക്ലാസു വരെ മാത്രമേ ഉണ്ടായിരുന്നുള്ളു. അതൊരു പെൺപള്ളിക്കൂടമാണ്. നാലാം ക്ലാസിൽ പഠിക്കുന്നതിന് കുറെക്കൂടെ ദൂരെയുള്ള വളയഞ്ചിറങ്ങര സ്കൂളിൽ ചേർന്നു.

ആ കാലത്തെ സാധാരണ വീടുകൽ പോലെ വൈക്കോൽ മേഞ്ഞവയായിരുന്നു മലയാളം സ്കൂളുകളും. തറ ചാണകം കൊണ്ടു മെഴുകിയവയായിരുന്നു. അനന്തരം കുറുപ്പമ്പടി എം.ജി.എം. സ്കൂളിൽ ചേർന്നു. അക്കാലത്ത് preparatory എന്നൊരു ക്ലാസുണ്ടായിരുന്നു. English School ൽ പഠിക്കുന്നതിന് കുട്ടികളെ തയ്യാറാക്കുന്നതിനുള്ള ക്ലാസ്സായിരുന്നതിനാൽ preparatory എന്നാണ് ആ ക്ലാസ്സിനുണ്ടായിരുന്ന പേര്.

ഞാൻ preparatory ക്ലാസ്സിൽ പഠിക്കുന്ന കാലം. എന്റെ സഹപാഠി എം. സി. വറുഗീസ് ഒരു കുട്ടിയുടെ പെൻസിൽ മോഷ്ടിച്ചു. അതു കണ്ടുപിടിച്ചപ്പോൾ ഹെഡ്മാസ്റ്റർ അയാളെ ശരിക്കും അടിച്ചു. തെറ്റു ചെയ്തതിനാണ് അയാൾക്ക് അടി കിട്ടിയതെന്ന് എനിക്കും അറിയാമായിരുന്നു. എങ്കിലും അടി കൊണ്ട് നന്നായി വേദനിച്ചല്ലോ എന്നത് എനിക്ക് വളരെ ദുഃഖമുണ്ടാക്കി. അതു കഴിഞ്ഞപ്പോൾ ഞാൻ ആ കുട്ടിയെ കെട്ടിപ്പിടിച്ചു കരഞ്ഞു. ഇദ്ദേഹം പ്രായമായപ്പോൾ കൈക്കൂലി വാങ്ങാത്ത എഞ്ചിനിയറായി തീർന്നു.

സാമ്പത്തികപ്രയാസം നിമിത്തം ഇംഗ്ലീഷ് സ്കൂളിൽ എല്ലാ കുട്ടികൾക്കും പകുതി ഫീസ് ഇളവുണ്ടായിരുന്നു. ആ തുക പോലും

മുടങ്ങാതെ അടയ്ക്കുവാൻ പലർക്കും കഴിവില്ലായിരുന്നു. ഒരു ദിവസം ഒരു ക്ലാസ്സിൽ ആരും ഫീസ് നൽകിയിട്ടില്ല എന്നു കണ്ട ഹെഡ്മാസ്റ്റർ കുട്ടികളെയെല്ലാം ക്ലാസ്സിൽ നിന്നിറക്കി വിട്ടു. ഞാനും ആ കൂട്ടത്തിലുണ്ടായിരുന്നു. ഞങ്ങൾ ഈ അവസരം മുതലാക്കി സ്കൂളിനടുത്തുള്ള പുലിമല കയറി ഉല്ലസിച്ചു.

കുറുപ്പംപടി എം.ജി.എം. ഹൈസ്ക്കൂളിൽ എന്റെ ഏറ്റവും ആദരണീയരായ ഗുരുക്കന്മാർ ഹെഡ്മാസ്റ്റർ ബ. പി. എ. പൗലോസ് അച്ചനും സയൻസ് ടീച്ചർ ബ. ഒ. സി. വറുഗീസ് അച്ചനുമായിരുന്നു. അവർ കുട്ടികളുടെ പഠനത്തിലും സ്വഭാവരൂപീകരണത്തിലും പ്രത്യേകം നിഷ്ഠയുള്ളവരും മാതൃകായോഗ്യരുമായിരുന്നു.

### ശെമ്മാശപട്ടം

1941-ൽ മെട്രിക്കുലേഷൻ പാസ്സായശേഷം രണ്ടു വർഷം ഞാൻ വെറുതെ വീട്ടിലിരിക്കുകയായിരുന്നു. ദയറായിൽ പോകണമെന്ന ആഗ്രഹം സാധിക്കാതെ വന്നതിനാൽ പട്ടമേൽക്കണമെന്ന ചിന്തയുണ്ടായി.

### സഭയിലെ രാഷ്ട്രീയം

ആലുവായിലെ വട്ടമേശസമ്മേളനത്തിൽ (1943) കൂടെ സഭയിലെ രണ്ടു കക്ഷികളും ചേർന്ന് സഭ ഒന്നാകണമെന്ന ലക്ഷ്യത്തിൽ പല പരിശ്രമങ്ങളുണ്ടായി. ഇത് സാദ്ധ്യമാകാതെ വന്നപ്പോൾ കണ്ടനാട് മെത്രാസനത്തിലെ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി പള്ളി പ്രതിനിധിയോഗം വിളിച്ചുകൂട്ടി മലങ്കരയുടെ കാതോലിക്കായെ സ്വീകരിച്ചു.



മാത്തുക്കുട്ടി ശെമ്മാശൻ

അന്ത്യോഖ്യയിൽ പാത്രിയർക്കാ ആസ്ഥാനത്തെ ഔദ്യോഗികരേഖയാണ് 'അന്ത്യോഖ്യൻ സിംഹാസന ഡയറി.' ഈ രേഖയിൽ 19-ാം സുന്നഹദോസ് അബ്ദൽ മ്ശിഹാ ബാവായെ വാഴിച്ചതും 20-ാം സുന്നഹദോസ് അബ്ദുള്ളാ ബാവായെ വാഴിച്ചതും പ്രതിപാദിക്കുന്നുണ്ട്. എന്നാൽ അബ്ദൽ മശിഹാ ബാവായെ മുടക്കിയതായി പറഞ്ഞിട്ടില്ല. അതിനാൽ മലങ്കരയിലെ കാതോലിക്കേറ്റ് കാനോനികമാണെന്ന് വ്യക്തമാകുന്നു.

ഇതു സംബന്ധമായി എന്റെ പിതൃസഹോദരൻ ബഹുമാന്യനായ കെ. പി. പൗലൂസ് ശെമ്മാശൻ ഗവേഷണം നടത്തി "കാനോനിക പാത്രിയർക്കീസ് ആര്" എന്നൊരു പുസ്തകം എഴുതി. അബ്ദൽ മ്ശിഹായെ മുടക്കിയിട്ടില്ലെന്നും അദ്ദേഹമായിരുന്നു കാനോനിക പാത്രിയർക്കീസ് എന്നും പൗലൂസ് ശെമ്മാശൻ തെളിയിച്ചു. ഇക്കാരണത്താൽ കാതോലിക്കാപക്ഷത്തെ പട്ടത്വത്തിന് യാതൊരു ന്യൂനതയുമില്ലെന്ന് ഉറപ്പായി.

ഞാൻ പട്ടമേല്ക്കുമ്പോൾ ഏതു കക്ഷിയിൽ നിന്ന് പട്ടമേല്ക്കണമെന്ന ചിന്ത എന്നിലുണ്ടായി. പാത്രിയർക്കീസ് കക്ഷിയിൽ നിന്നായാൽ കാതോലിക്കാപക്ഷക്കാരുമായി സഹകരിക്കരുതെന്ന വിലക്കുണ്ടാകും. കാതോലിക്കാകക്ഷിയിൽ നിന്നായാൽ ഒരു വിലക്കുമുണ്ടാകുകയില്ല എന്നുള്ളതു വ്യക്തമാണല്ലോ. അതിനാൽ ഞാൻ കാതോലിക്കാകക്ഷിയിൽ ചേർന്ന് പട്ടമേല്ക്കുവാൻ തീരുമാനിച്ചു.

ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായെ തുരുത്തിപ്ലി സെന്റ് തോമസ് പള്ളിയിലേക്ക് പെരുമ്പാവൂരിൽ നിന്ന് ആഘോഷത്തോടെ എതിരേറ്റു കൊണ്ടുപോയി. തിരുമേനി വി. കുർബ്ബാന അർപ്പിക്കുകയും എനിക്ക് കോറൂയോപട്ടം തരികയും ചെയ്തു. അന്നെനിക്ക് 19 വയസ്സായിരുന്നു.

ഞാൻ ശെമ്മാശനായതിനു ശേഷം തൊപ്പിയുൾപ്പെടെ പൂർണ്ണ ഔദ്യോഗിക വസ്ത്രങ്ങൾ എപ്പോഴും ഉപയോഗിച്ചിരുന്നു.

1943-45 ൽ ഞാൻ പഴയസെമിനാരിയിൽ താമസിച്ച് സി.എം.എസ്. കോളജിൽ ഇന്റർമീഡിയറ്റിന് പഠിച്ചു. എന്റെ കൂടെ മറ്റൊരു ശെമ്മാശനും ഉണ്ടായിരുന്നു. "എന്തിനാ ശെമ്മാശാ ഇങ്ങനെ പഠിക്കുന്നത്? പാസ്സായാൽ പോരേ?" എന്ന് അദ്ദേഹം എന്നോടു ചോദിക്കുമായിരുന്നു. ഒടുവിൽ റിസൽട്ടു വന്നപ്പോൾ ഞാൻ ഫസ്റ്റ് ക്ലാസ്സിൽ പാസ്സാകുകയും അദ്ദേഹം തോൽക്കുകയും ചെയ്തു.

വി. കുർബ്ബാനയിൽ ബാവാതിരുമേനി പടിഞ്ഞാറോട്ട് എഴുന്നെള്ളുമ്പോൾ ഉണ്ടായിരുന്ന മുഖശോഭ അത്യന്തം ആകർഷണീയമായിരുന്നു. പഴയസെമിനാരിയിൽ നമസ്ക്കാരം സുറിയാനിയിൽ ആയിരുന്നു. എന്തെങ്കിലും തെറ്റുണ്ടായാൽ ബാവാതിരുമേനി അടിക്കുമായിരുന്നു. എന്നാൽ എന്നെ ഒരിക്കലും അടിക്കാൻ ഇടയായിട്ടില്ല. "ഉച്ചത്തിൽ ചൊല്ലെടോ" എന്നു മാത്രം പറയുമായിരുന്നു.

പഴയസെമിനാരിയിൽ താമസിച്ച് പഠിക്കുന്ന കാലത്ത് പാമ്പാടി തിരുമേനി പലപ്പോഴും സെമിനാരിയിൽ വരുമായിരുന്നു. എന്റെ അടുക്കൽ അദ്ദേഹം വന്ന് സംസാരിക്കുകയും, തിരുമേനിയുടെ താമസസ്ഥലമായ

പൊത്തൻപുറത്ത് ചെന്ന് കുറച്ചു ദിവസം താമസിക്കുന്നതിന് എന്നെ ക്ഷണിക്കുകയും ചെയ്തിട്ടുണ്ട്. ഇങ്ങനെ പല പ്രാവശ്യം ക്ഷണിച്ചെങ്കിലും എനിക്ക് പോകുവാൻ സാധിച്ചില്ല. ഇങ്ങനെ പാമ്പാടി തിരുമേനിക്ക് എളിയവരോടുള്ള വലിയ കരുതലും വിനയവും എന്തെന്ന് എനിക്ക് അറിയുവാൻ സാധിച്ചു. ജാതിമതഭേദമെന്യെ ഇത്രമാത്രം ദാനധർമ്മം ചെയ്ത മറ്റൊരു വ്യക്തിയെക്കുറിച്ച് കേട്ടിട്ടുപോലുമില്ല.

Intermediate പാസ്സായ എനിക്ക് താമ്പരത്ത് മദ്രാസ് ക്രിസ്ത്യൻ കോളജിൽ ചേർന്ന് ബി.എസ്.സി.യ്ക്ക് പഠിക്കുന്നതിനായി ഒരു ശുപാർശക്കത്ത് ഉണ്ടെങ്കിൽ കൊള്ളാമെന്നു കരുതി ഞാൻ നമ്മുടെ ഒരു അച്ചനെ സമീപിച്ചു. "തനിക്ക് ഫസ്റ്റ് ക്ലാസ്സുണ്ടല്ലോ. അതിനാൽ ശുപാർശയുടെ ആവശ്യമില്ല" എന്ന് അദ്ദേഹം പറഞ്ഞ് കത്ത് തരാതെ എന്നെ മടക്കി അയച്ചു. അതെനിക്ക് വളരെ സങ്കടമുണ്ടാക്കി. അദ്ദേഹത്തെ ഞാൻ വളരെ ബഹുമാനിച്ചിരുന്നു എങ്കിലും അദ്ദേഹം പറഞ്ഞത് ഭോഷത്വമായി എനിക്കു തോന്നി. ഫസ്റ്റ് ക്ലാസ്സുണ്ടെങ്കിലും അപേക്ഷയോടൊപ്പം ഒരു ശുപാർശക്കത്ത് വയ്ക്കുന്നതുകൊണ്ട് ഒരു ദോഷവുമില്ലല്ലോ. അന്നു ഞാനൊരു തീരുമാനമെടുത്തു. ആരെങ്കിലും എന്റെയടുത്തു ഒരു ശുപാർശക്കത്തിനായി വന്നാൽ, ഞാൻ അതു നൽകുമെന്ന്.

എന്റെ അമ്മ ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ ചെന്ന് അഭിവന്ദ്യ അത്താനാസ്യോസ് തിരുമേനിയെ കണ്ടപ്പോൾ തിരുമേനി അമ്മയോടു ചോദിച്ചു. "അനുജൻ പൗലോസ് ശെമ്മാശ്ശൻ കതോലിക്കാകക്ഷിയിൽ ചേർന്നെന്നും മകൻ കാതോലിക്കാബാവായിൽ നിന്ന് പട്ടമേറ്റെന്നും കേട്ടല്ലോ..." മറുപടിയായിട്ട് അമ്മ "ഇക്കാര്യത്തെക്കുറിച്ച് പൗലോസ് ശെമ്മാശനോട് ചോദിച്ചപ്പോൾ കക്ഷി കാര്യങ്ങളെല്ലാം പറഞ്ഞ് ശെമ്മാശൻ തിരുമേനിക്ക് എഴുതിയെന്നും, മറുപടി ഒന്നും കിട്ടിയില്ലെന്നും പറഞ്ഞു." ഇവിടെ തിരുമേനി നൽകിയ മറുപടി ചിന്തനീയമാണ്. "അവരെല്ലാം പഠിപ്പുള്ളവരല്ലെ? അവരോട് എന്തു പറയാനാണ്? ഞങ്ങൾ നിൽക്കുന്നതുപോലെയങ്ങു നിന്നാൽ പോരേ?" എന്നായിരുന്നു തിരുമേനിയുടെ പ്രതികരണം.

ഞാൻ മദ്രാസ് ക്രിസ്ത്യൻ കോളജിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ അവിടെ പഠിപ്പിച്ചുകൊണ്ടിരുന്ന നമ്മുടെ അച്ചനും പഠിച്ചുകൊണ്ടിരുന്ന ശെമ്മാശന്മാരും സൗകര്യാർത്ഥം തൊപ്പിവയ്ക്കാറില്ലായിരുന്നു. അതനുസരിച്ച് ഞാൻ തൊപ്പി ഒഴിവാക്കണമെന്ന് ചിന്തിച്ചു. അപ്പോഴാണ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ഒരു സർക്കുലർ കല്പന വന്നത്. അതിൽ അച്ചന്മാരും ശെമ്മാശന്മാരും തൊപ്പി വയ്ക്കാത്തതിനെ കുറ്റപ്പെടുത്തി പറഞ്ഞിരുന്നു. ആ കല്പന ബ. അച്ചൻ പള്ളിയിൽ വായിക്കുകയും ചെയ്തു. അതനുസരിച്ച് തൊപ്പി മാറ്റേണ്ടതില്ലെന്ന് ഞാൻ തീരുമാനിച്ചു.

കാറ്റടിക്കുമ്പോൾ പലപ്പോഴും തൊപ്പി പറന്നുപോകുമായിരുന്നു. കൂട്ടുകാർ അതെടുത്ത് ഒളിച്ചുവെച്ചിട്ട് എന്നെ വിഷമിപ്പിക്കുകയും ചെയ്യുമായിരുന്നു.

### കാപ്പികുടി വേണ്ടെന്നു വച്ചത്

ഫൈനൽ പരീക്ഷയ്ക്കു ഒരുങ്ങുന്നതിനായി ക്രിസ്തുമസ് അവധിക്ക് എല്ലാവരും ഹോസ്റ്റലിൽ താമസിക്കുന്ന പതിവുണ്ടായിരുന്നു. ഹോസ്റ്റലിനെ ഹാളെന്നാണ് പറഞ്ഞിരുന്നത്. അങ്ങനെ ഞാനും ഹോസ്റ്റലിൽ താമസിക്കുമ്പോൾ ക്രിസ്തുമസിന് ഹോസ്റ്റൽ വാർഡനും നമ്മുടെ അച്ചനും (ബ. ടി. ജി. കോശി അച്ചൻ) ഒരേദിവസം എന്നെ പാർട്ടിക്കു ക്ഷണിച്ചു. രണ്ടിടത്തു നിന്നും ഞാൻ കാപ്പി കുടിക്കേണ്ടി വന്നു. കാപ്പി കുടിക്കുന്ന ശീലമില്ലാതിരുന്നതിനാൽ, അന്നു രാത്രി ഞാൻ ഉറങ്ങിയില്ല. തന്മൂലം കാപ്പികുടി വേണ്ടെന്നു വെച്ചു.

### പീഡനത്തിൽ നിന്നും ഒഴിവായത്

1947–ൽ ബി.എസ്സ്.സി. പാസ്സായശേഷം പിറവം സെമിനാരിയിൽ മാർ തീമോത്തിയോസ് തിരുമേനിയുടെ കൂടെ ഞാൻ താമസിച്ച് സുറിയാനി പഠിത്തം തുടർന്നു. മറ്റു ശെമ്മാശന്മാരും ഉണ്ടായിരുന്നു. ആ വർഷം കഷ്ടാനുഭവ ആഴ്ച തിരുമേനിയോടൊപ്പം താമസിക്കണമെന്ന് തിരുമേനി കല്പിച്ചു. എന്നാൽ എന്റെ സഹോദരി സിസ്റ്റർ മേരി പഥ്യമുള്ള ചില മരുന്നുകൾ കഴിക്കുന്നതിനായി വീട്ടിൽ വന്നു താമസിക്കുവാൻ പോകുകയാണെന്നും, കഷ്ടാനുഭവആഴ്ചയിൽ ഞാനും വീട്ടിലുണ്ടെങ്കിൽ സഹോദരിയോടൊപ്പം പള്ളി ആരാധനയിൽ പങ്കെടുക്കാമല്ലോ എന്നും പറഞ്ഞ് എന്റെ പേർക്ക് കത്തു വന്നു. തിരുമേനി അനുവദിച്ചതിനാൽ ആ കഷ്ടാനുഭവ ആഴ്ചയും ഞാൻ കൊച്ചപ്പനോടൊപ്പം തുരുത്തിപ്പ്ലി ചെറിയപള്ളിയിൽ ആരാധനയിൽ പങ്കുകൊണ്ടു. ആ ആഴ്ചയിലായിരുന്നു തീമോത്തിയോസ് തിരുമേനിയെ പാത്രിയർക്കീസ് കക്ഷിക്കാർ പിറവം പള്ളിയിൽ നിന്നിറക്കി മർദ്ദിച്ചത്. തിരുമേനിയോടു ചേർന്നു നടന്ന ബ. എം. എം. മാത്യു ശെമ്മാശ്ശനെയും അവർ മർദ്ദിച്ചു. ഏതായാലും ഞാൻ സ്ഥലത്തില്ലാതിരുന്നതിനാൽ മർദ്ദനമേൽക്കാൻ ഇടയായില്ല.

### അദ്ധ്യാപകവൃത്തി

കൊച്ചപ്പന്റെ നിർദ്ദേശപ്രകാരം ഞാൻ കുറുപ്പംപടി എം.ജി.എം. ഹൈസ്ക്കൂളിൽ അദ്ധ്യാപകനായി ചേർന്നു. ഈ കാലയളവിൽ ഞാൻ മൂവാറ്റുപുഴ അരമനചാപ്പലിൽ വെച്ച് എവുപ്പദയാക്നോപട്ടവും മ്ശംശോനോപട്ടവും ഔഗേൻ മാർ തീമോത്തിയോസിൽ നിന്ന് ഏറ്റു.

## ഉണ്ടാകുമായിരുന്ന അപകടത്തിൽ നിന്ന് രക്ഷപെട്ടത്

ഒരു ദിവസം കൊച്ചപ്പനും ഞാനും അത്താഴം കഴിച്ച് പള്ളിയിലേക്കു പോകുന്ന വഴി ഒരു സംഭവമുണ്ടായി. സന്ധ്യാസമയത്ത് കൊച്ചപ്പന്റെ പിറകിലായി ഞാൻ നടക്കുകയായിരുന്നു. ഞങ്ങളുടെ ഇടയിലൂടെ ഒരു വലിയ മൂർഖൻപാമ്പ് കടന്നുപോയി. ദൈവാനുഗ്രഹം കൊണ്ട് ഞാൻ അതിനെ ചവുട്ടിയില്ല. 'കൊച്ചപ്പാ പാമ്പ്" എന്നു വിളിച്ചുപറഞ്ഞ് ഞാൻ നിന്നു. കൈയിലിരുന്ന ചൂരൽവടികൊണ്ട് കൊച്ചപ്പൻ പാമ്പിന് ഒരടി കൊടുത്തു. പാമ്പിന്റെ നട്ടെല്ലു തകർന്നു. അതിന്റെ പത്തിയുടെ താഴെ വച്ചു മുറിച്ചെടുത്ത് തല, കുറുപ്പംപടി ഹൈസ്ക്കൂളിലെ ലാബിൽ ഞാൻ സൂക്ഷിച്ചു. അന്നു ഞാൻ അതിനെ ചവിട്ടിയിരുന്നെങ്കിൽ? അടി പിശകി പോയിരുന്നെങ്കിൽ എന്ത് സംഭവിക്കുമായിരുന്നു? എന്ന് ചിന്തിക്കുക.

1949-ൽ എനിക്കു BT യ്ക്ക് അഡ്മിഷൻ തന്നതായി ഗവൺമെന്റിൽ നിന്നും അറിയിപ്പ് ലഭിച്ചു. എനിക്ക് അദ്ധ്യാപകവൃത്തി തുടരണമെന്ന ആഗ്രഹം ഇല്ലായിരുന്നതിനാൽ BT പഠിത്തം ഉപേക്ഷിച്ചു. ഞാൻ കോട്ട യത്ത് വൈദികസെമിനാരിയിൽ പ്രിൻസിപ്പലായിരുന്ന തീമോത്തിയോസ് തിരുമേനിയുടെ കീഴിൽ സുറിയാനി പഠിക്കുന്നതിനായി ചേർന്നു. മറ്റു മൂന്നു ശെമ്മാശന്മാരും എന്റെ കൂടെ ഉണ്ടായിരുന്നു.

ഈ സമയത്തുതന്നെ കോട്ടയം എം.ഡി. ഹൈസ്ക്കൂളിൽ അദ്ധ്യാപ കനായി സേവനം അനുഷ്ഠിക്കുകയും ചെയ്തു.

## കശ്ശീശപട്ടം

1951-ൽ ഞാൻ മൂവാറ്റുപുഴ അരമനപള്ളിയിൽ വെച്ച് ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയിൽ നിന്നും 26-ാം വയസ്സിൽ കശ്ശീശപട്ട മേറ്റു.



ഞാൻ കടമറ്റം പള്ളിയിൽ ആദ്യമായി വി. കുർബ്ബാന അർപ്പിക്കുകയും എന്റെ ഇര ട്ടസഹോദരന്റെ കടിഞ്ഞൂൽപുത്രൻ ചാർളി യുടെ മാമ്മോദീസാ നടത്തുകയും ചെയ്തു. ആ സമയത്ത് ആന്ധ്രപ്രദേശിലെ സെക്ക ന്ത്രബാദ് സെന്റ് ആൻഡ്രൂസ് പള്ളിയിൽ ഓർത്തഡോക്സ് സഭാംഗങ്ങൾ ഒരു പട്ട ക്കാരനെ കിട്ടുന്നതിന് ശ്രമിക്കുന്നുണ്ടായി രുന്നു. ഞാൻ അവിടെ ചെല്ലുമോ എന്ന് അവർ അന്വേഷിച്ചു. എം.എസ്സിയ്ക്കു പഠി ക്കാൻ അവിടെ അവസരം ലഭിക്കുമെങ്കിൽ അവിടേക്ക് എന്നെ അയയ്ക്കാമെന്ന് കൊച്ച പ്പൻ പറഞ്ഞു.

അദ്ധ്യായം 5

# സെക്കുണ്ടറാബാദ് പള്ളി

എം.എസ്.സി. പാസ്സായാൽ ഏതെങ്കിലും കോളജിൽ പഠിപ്പിക്കുകയും സൗജന്യമായി പള്ളിഭരണം നടത്തുകയും ചെയ്യാമല്ലോ എന്ന ചിന്തയിലാണ് എം.എസ്.സി. പഠിക്കാമെന്ന് ഞാൻ ചിന്തിച്ചത്. എം.എസ്.സി. അഡ്മിഷൻ വാങ്ങിത്തരാമെന്ന് സെക്കുണ്ടറാബാദുകാർ പറഞ്ഞതനുസരിച്ച് ഞാൻ അവിടെ പോയി. എന്നാൽ എനിക്ക് അവിടെ എം.എസ്.സി. യ്ക്ക് അഡ്മിഷൻ ലഭിച്ചില്ല. തന്മൂലം സെക്കുണ്ടറാബാദിൽ അച്ചനായി തുടരേണ്ട എന്ന് കൊച്ചപ്പൻ പറഞ്ഞു. ഞാനത് സമ്മതിച്ചില്ല. അവിടെ നമ്മുടെ സഭാംഗങ്ങൾ എണ്ണത്തിൽ കുറവായതിനാൽ അവർക്ക് മറ്റൊരച്ചനെ കൊണ്ടുവരിക വളരെ പ്രയാസമായിരുന്നു. അതിനാൽ അവിടെ തന്നെ തുടരുവാൻ ഞാൻ നിശ്ചയിച്ചു.

### എന്റെ വൈദിക സേവനം

സെക്കുണ്ടറാബാദിൽ ഒരു വർഷം വികാരിയായി പ്രവർത്തിച്ചപ്പോൾ ഇടവക നന്നായി പുരോഗമിച്ചു. എനിക്ക് ആ വർഷം എം.എസ്.സി.യ്ക്ക് അഡ്മിഷൻ ലഭിച്ചിരുന്നെങ്കിൽ ഇടവകശുശ്രൂഷ ഇത്രയും ഭംഗിയായി നടക്കുകയില്ലായിരുന്നു. സെക്കുണ്ടറാബാദിലും, സമീപത്ത് ഹൈദ്രാബാദിലും മിലിറ്ററി ഏറിയായിലും നമ്മുടെ സഭാംഗങ്ങൾ ധാരാളമുണ്ടായിരുന്നു. ഞാൻ പൂർണ്ണസമയവും ഇടവകശുശ്രൂഷയിൽ ശ്രദ്ധിച്ചെങ്കിൽ മാത്രമേ, അവരുടെ ആത്മീയ പുരോഗതി സാദ്ധ്യമാകൂ എന്നെനിക്കു ബോദ്ധ്യമായി. അതുകൊണ്ട് ഇനി എം.എസ്.സി.യ്ക്ക് അപേക്ഷ നൽകുകപോലും വേണ്ടെന്നു ഞാൻ ചിന്തിച്ചു. എന്നാൽ പഠനകാര്യങ്ങളിൽ അതീവ തൽപരനായിരുന്ന കൊച്ചപ്പൻ ഇത് സമ്മതിച്ചില്ല. കോളജിൽ ജോലിക്ക് പോകണമെന്നില്ല, പക്ഷേ എം.എസ്.സി.യ്ക്ക് പഠിക്കണമെന്ന് കൊച്ചപ്പൻ നിർബ്ബന്ധിച്ചു. അങ്ങനെ അടുത്തവർഷം ഞാനപേക്ഷിച്ചു. അഡ്മിഷൻ കിട്ടുകയും ചെയ്തു.

ഞാൻ എം.എസ്.സി.യ്ക്കു പഠിക്കുമ്പോൾ ഉണ്ടായ ഒരു അനുഭവം പ്രത്യേകം ശ്രദ്ധേയമാണ്. പോസ്റ്റ്ഗ്രാജുവേഷൻ ക്ലാസ്സുകളിൽ ഫസ്റ്റ് റാങ്ക് ലഭിക്കുന്നതിനുള്ള മത്സരം വിദ്യാർത്ഥികൾക്കിടയിൽ വളരെ കൂടുതലായതിനാൽ, പഠനകാര്യത്തിൽ അവർ പരസ്പരം സഹായിക്കുകയില്ലായിരുന്നു. എനാൽ ഞാൻ എന്റെ സഹപാഠികളോട് “നാം പരസ്പരം സഹായിക്കാതെയിരുന്നാൽ എല്ലാവർക്കും കുറെയെങ്കിലും താഴ്ന്ന മാർക്ക് ആയിരിക്കും ലഭിക്കുക. മറിച്ച് പരസ്പരം സഹായിച്ചാലോ, ഏവർക്കും കുറെയെങ്കിലും ഉയർന്ന നിലവാരം ഉണ്ടാകും. ഫസ്റ്റ് റാങ്ക് ആർക്കു

ലഭിക്കുമെന്നത് പ്രധാനമല്ല." അതനുസരിച്ച് ഞാൻ ഏവരേയും സഹായിക്കുവാനും തുടങ്ങി. അവർ സഹായിച്ചു. ഇങ്ങനെ പരസ്പരം സഹായിച്ച് പഠിച്ചതിനാൽ ഒന്നാം വർഷം തന്നെ, ഞാനുൾപ്പെടെ മൂന്നു പേർക്ക് ഫസ്റ്റ് ക്ലാസ്സും സ്കോളർഷിപ്പും ലഭിച്ചു. മറ്റെല്ലാവർക്കും സെക്കൻഡ് ക്ലാസ്സു കിട്ടി. ഞങ്ങളുടെ ഈ സഹകരണ മനോഭാവവും തന്മൂലമുണ്ടായ ഉയർന്ന വിജയവും അദ്ധ്യാപകരെപ്പോലും അത്ഭുതപ്പെടുത്തി. പകരും തോറും പകർന്നു കിട്ടുമെന്നാണല്ലോ ചൊല്ല്.

## ഒരു മഹാന്റെ വിനയം

എം.എസ്.സി.യ്ക്ക് പഠിക്കുമ്പോഴുണ്ടായ മറ്റൊരു അനുഭവം ഇന്നും ഓർമ്മയിൽ തങ്ങിനിൽക്കുന്നു. ബോട്ടണി വകുപ്പു മേധാവി ഡോ. അബ്ദുൾ സലാമിന്റെ നേതൃത്വത്തിൽ അദിലബാദ് വനത്തിൽ സസ്യങ്ങളുടെ ശേഖരണത്തിന് പോയിട്ട് ഞങ്ങൾ മടങ്ങിവരികയായിരുന്നു. യാത്രയ്ക്കിടയിൽ എല്ലാവരും കഫറ്റേറിയയിൽ കയറി ചായയും കാപ്പിയും കുടിച്ചു. ഇവ രണ്ടും ഉപയോഗിക്കുന്ന ശീലമില്ലാഞ്ഞതിനാൽ ഞാൻ വണ്ടിയിൽ തന്നെയിരുന്നു. കൂട്ടത്തിൽ എന്നെ കാണാത്തതിന്റെ കാരണം ചോദിച്ചറിഞ്ഞ ഡോ. അബ്ദുൾ സലാം, ഒരു പൊതി മലർ വാങ്ങി, വണ്ടിയിൽ വന്ന് എനിക്ക് നേരിട്ടു നൽകി. ഒരു മുസ്ലീം അദ്ധ്യാപകൻ മറ്റൊരു മതത്തിൽപെട്ട വിദ്യാർത്ഥിയോടു കാണിച്ച സ്നേഹവും ബഹുമാനവും എത്രയോ ശ്ലാഘനീയമാണ്. മതമൗലികതയ്ക്കും താൻപോരിമയ്ക്കും മുമ്പിൽ തകർന്നുകൊണ്ടിരിക്കുന്ന മനുഷ്യത്വത്തിന്റെ പ്രഖ്യാപകനായിരുന്നു, ആ ഗുരുനാഥൻ.

പരുമലതിരുമേനിയുടെ സഹോദരന്റെ Grandson, ശ്രീ. സി. ഐ. ജോർജ്ജ്, എന്റെ പേര് മാത്തുക്കുട്ടി എന്നത് മാത്യൂസ് എന്നാക്കണമെന്ന് നിർദ്ദേശിച്ചു. ഞാൻ അത് സസന്തോഷം സ്വീകരിച്ചു.

അദ്ദേഹത്തിന്റെ നാട്ടിലെ ഭവനത്തിൽ ഞാൻ പോകാറുണ്ടായിരുന്നു. പരുമല തിരുമേനിയുടെ എഴുത്തുകൾ ഒന്നും പ്രസിദ്ധപ്പെടുത്തിയില്ലായിരുന്നു.തിരുമേനി സ്വന്തക്കാരെ ശാസിക്കുന്നതായും മറ്റും എഴുത്തുകളിൽ ഉണ്ടെന്നും അത് മറ്റുള്ളവർ അറിയേണ്ടതില്ലെന്നും വിചാരിച്ചാണ് എഴുത്തുകൾ രഹസ്യമായി സൂക്ഷിച്ചതെന്ന് എന്നോടു പറഞ്ഞു. അത് ശരിയല്ലെന്ന് പറഞ്ഞ് ഞാൻ കുറെ എഴുത്തുകൾ പ്രസിദ്ധീകരിച്ചു. അതിനുശേഷമാണ് തിരുമേനിയുടെ കത്തുകളുടെ പൂർണ്ണരൂപം പ്രസിദ്ധീകരിച്ചത്.

## ഒരു ഹൈന്ദവന് നല്കിയ മറുപടി

സെക്കുണ്ടറാബാദിൽ താജ്മഹാൽ ഹോട്ടലിൽ നിന്നാണ് ഞാൻ

ഭക്ഷണം കഴിച്ചിരുന്നത്. ഒരിക്കൽ ഈ ഹോട്ടലിൽ വച്ച് ഒരു ഹിന്ദു എയർ ഫോഴ്സ് ഓഫീസറെ പരിചയപ്പെട്ടു. ഭക്ഷണം കഴിച്ച് ഹോട്ടലിനു പുറത്തു വന്നപ്പോൾ, യേശുക്രിസ്തുവിനെക്കുറിച്ച് അദ്ദേഹത്തോടു പറയണമെന്ന് എനിക്കു തോന്നി. സംസാരമദ്ധ്യേ യേശുക്രിസ്തു ചില മഠയത്തരങ്ങളും പറഞ്ഞിട്ടുണ്ടെന്ന് അദ്ദേഹം എന്നോടു പറഞ്ഞു. എന്താണെന്നു ഞാൻ ചോദിച്ചപ്പോൾ, "നൂറ് ആടുകളിൽ ഒന്നിനെ നഷ്ടപ്പെട്ടപ്പോൾ, അതിനെ തേടി പുറപ്പെട്ട ഇടയൻ തൊണ്ണൂറ്റിയൊമ്പതിനെയും വിജനസ്ഥലത്ത് ഇട്ടിട്ടല്ലേ പോയത്? അവയ്ക്ക് വരാമായിരുന്ന ആപത്തിനെക്കുറിച്ച് ചിന്തിച്ചില്ലല്ലോ" എന്നു പറഞ്ഞു. അപ്പോൾ ഞാൻ മറുപടിയായിട്ട് "ഈ ലോകത്തിലെ ഇടയന് ഒരേ സമയത്ത് ഒരിടത്ത് ആയിരിപ്പാൻ മാത്രമേ കഴിയൂ. എന്നാൽ സ്വർഗ്ഗീയ ഇടയനായ ദൈവത്തിന് ഒരേ സമയത്ത് ഒന്നിൽക്കൂടുതൽ സ്ഥലങ്ങളിൽ ആയിരിക്കുവാൻ സാധിയ്ക്കും. ഓരോ വ്യക്തിയിലും ഒരേസമയത്ത് ദൈവത്തിന് പ്രവർത്തിക്കാൻ കഴിയുന്നു." ഈ സത്യം വെളിപ്പെടുത്തുന്നതിനാണ് ഈ ഉപമ യേശുക്രിസ്തു പറഞ്ഞത് എന്ന് ഞാൻ പറഞ്ഞു. അദ്ദേഹം എന്റെ മറുപടിയിൽ സന്തുഷ്ടനായി.

## അപ്പന്റെ കരച്ചിൽ മകനെ മാനസ്സാന്തരപ്പെടുത്തിയത്

ഞാൻ സെക്കുണ്ടറാബാദിലായിരുന്നപ്പോൾ പട്ടാളസ്കൂളിലെ ഒരു ഹവിൽദാർ എബ്രഹാം പറഞ്ഞ സംഭവം എന്നെ അത്ഭുതപ്പെടുത്തി. നാട്ടിലായിരുന്നപ്പോൾ ഒരു ദിവസം പിതാവുമായി വഴക്കുണ്ടായി. അസഭ്യമായ പലതും അയാൾ പറഞ്ഞു. അപ്പൻ ഒന്നും മറുപടി പറഞ്ഞില്ല. അന്നു രാത്രിയിൽ എല്ലാവരും ഉറങ്ങിക്കിടക്കുമ്പോൾ പാതിരാസമയത്ത് എബ്രഹാം ഉണർന്നു. ആരൊ നിലവിളിക്കുന്നതായി കേട്ടു. അപ്പൻ തന്നെയാണെന്ന് മനസ്സിലാക്കി. ശ്രദ്ധിച്ചു. ഒരുപക്ഷേ അന്നുണ്ടായ കലഹത്തെക്കുറിച്ച് അപ്പൻ വേദനപ്പെട്ട് മകനെ ശപിക്കുകയായിരിക്കുമെന്നും ചിന്തിച്ചു. എന്നാൽ സത്യം നേരേ മറിച്ചായിരുന്നു. അപ്പൻ മകനുവേണ്ടി കണ്ണീരോടെ പ്രാർത്ഥിക്കുകയായിരുന്നു. മകൻ അപ്പന്റെ കാലു പിടിച്ചു കരയാനും ക്ഷമ ചോദിക്കുവാനും തുടങ്ങി. ഏറെ നേരം അവൻ കരഞ്ഞു. മേലാൽ ഒരിക്കലും ഇതുപോലെ ഉണ്ടാകുകയില്ലെന്ന് അവൻ സത്യം ചെയ്തു. ആ വാഗ്ദാനത്തെ അവൻ ലംഘനം കൂടാതെ പാലിച്ച് വരികയാണെന്നും എന്നോടു പറഞ്ഞു.

ഇതു കേട്ടപ്പോൾ സത്യകുമ്പസാരത്തിൽ ഇതുപോലെയുള്ള ഹൃദയ പരിവർത്തനമാണല്ലോ ഉണ്ടാകേണ്ടതെന്ന് ഞാൻ ചിന്തിച്ചു.

## മാർത്തോമ്മാക്കാരുമായുണ്ടായ ബന്ധം

സെക്കുണ്ടറാബാദ് പള്ളിയുടെ ആദ്യചരിത്രം എഴുതട്ടെ. സെക്കുണ്ട

റാബാദ് ആദ്യം ഒരു മിലിട്ടറി ചർച്ച് ആയിരുന്നു. ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചപ്പോൾ മാർത്തോമ്മാ, സി.എസ്.ഐ., ഓർത്ത ഡോക്സ് എന്നീ സഭകളിലെ അംഗങ്ങൾ ചേർന്ന് ഒരു യൂണിയൻ ചർച്ച് ആരംഭിച്ച് ആ പള്ളി ഉപയോഗിക്കുവാൻ തുടങ്ങി. അംഗങ്ങൾ വർദ്ധിച്ച പ്പോൾ സി.എസ്.ഐ. ക്കാർ മറ്റു പള്ളിയിലേക്കു പോയി. പിന്നെ ഓർത്ത ഡോക്സുകാരും മാർത്തോമ്മാക്കാരും മാറി മാറി ആരാധന നടത്തുന്ന തിന് നിശ്ചയിച്ചു. ഓർത്തഡോക്സുകാർ എന്നെയും മർത്തോമ്മാക്കാർ അവരുടെ അച്ചനെയും വരുത്തി. ഞങ്ങൾ പാഴ്സനേജിൽ ഒരുമിച്ചു താമ സിച്ചു. മാർത്തോമ്മായിലെ അച്ചൻ കുശിനിക്കാരനെ കൊണ്ടുവന്ന് പാഴ് സണേജിൽ തന്നെ ഭക്ഷണം തയ്യാറാക്കി കഴിച്ചു. ഞാൻ ഹോട്ടലിൽ നിന്നും.

പള്ളിയുടെ ഉടമസ്ഥാവകാശത്തിന് മാർത്തോമ്മാക്കാർ ശ്രമിച്ചപ്പോൾ നാമും പരിശ്രമിച്ചു. രണ്ടു കൂട്ടരും തമ്മിൽ മത്സരമായി. പള്ളിയിലെ അല മാരികൾ മാർത്തോമ്മായിലെ അച്ചൻ താഴിട്ടു പൂട്ടി. Servant's quarters ലെ ആൾ പോയപ്പോൾ, മാർത്തോമ്മായിലെ അച്ചൻ അതും താഴിട്ടു പൂട്ടി. അപ്പോൾ നമ്മുടെ ആൾക്കാർ നമുക്കും താഴിട്ടു പൂട്ടാം എന്നു പറഞ്ഞു. എന്നാൽ ഞാൻ അതിനു സമ്മതിച്ചില്ല. വഴക്കു കൂടുന്നതിനല്ല ഞാൻ വന്നത് എന്നു പറഞ്ഞു. മാർത്തോമ്മായിലെ അച്ചന് ബോംബേ യ്ക്ക് സ്ഥലം മാറ്റമായി. തുടർന്ന് വന്ന അച്ചൻ സൗമ്യനായിരുന്നു. അതു മുതൽ നാമും മാർത്തോമ്മാക്കാരും സഹകരിച്ചു പ്രവർത്തിക്കുന്നതിന് തീരുമാനിച്ചു. സെന്റ് ആൻഡ്രൂസ് സൊസൈറ്റി എന്ന പേരിൽ രണ്ടു കൂട്ടരും ചേർന്ന് ഒരു കമ്മിറ്റിയുണ്ടാക്കി. പള്ളിയുടെ അറ്റകുറ്റപ്പണികളും പൊതുചെലവുകളും ഒരുമിച്ച് നടത്തി. ആ സൗഹൃദം തുർന്നതിന്റെ ഫല മായി ഭാവിയിൽ രണ്ടു കൂട്ടരും ചേർന്ന് പള്ളിപ്പറമ്പിൽതന്നെ ഒരു പുതി യപള്ളി പണിതു. പണം കൊടുക്കുന്നവർക്ക് പുതിയ പള്ളി കൊടുക്കാ മെന്ന് രണ്ടു കൂട്ടരും ചേർന്ന് തീരുമാനിച്ചു. അതനുസരിച്ച് മാർത്തോ മ്മാക്കാർ പുതിയ പള്ളി വാങ്ങിക്കുകയും പഴയ പള്ളി ഓർത്തഡോ ക്സുകാർ ഏറ്റെടുക്കുകയും ചെയ്തു.

ഞാൻ ഒരു മാർത്തോമ്മാക്കാരന്റെ ഭവനത്തിൽ ചെന്നപ്പോൾ അവ രുടെ അച്ചനെക്കുറിച്ച് ചില കുറ്റങ്ങൾ പറയാൻ തുടങ്ങി. ഞാൻ അത് കേൾക്കാൻ ഒരുങ്ങിയില്ല. നിങ്ങൾ അച്ചനോട് നേരിട്ടു സംസാരിച്ച് തിരു ത്തുകയാണ് വേണ്ടതെന്നും ഞാൻ പറഞ്ഞു. അച്ചന്മാരുടെ കുറ്റങ്ങൾ പറഞ്ഞാൽ കേൾക്കുന്നവർക്കാണ് ദോഷം. അവരല്ലേ അച്ചന്റെ പ്രസംഗം കേൾക്കാൻ പോകുന്നത്. ഒരിക്കൽ മിലിറ്ററി ഏരിയായിൽ നിന്നും ഒരാൾ പാഴ്സനേജിൽ വന്നു. മാർത്തോമ്മാക്കാരനായിരുന്നു. വീട്ടിൽ ഒരാൾക്ക് രോഗമാണെന്നും മാത്യൂസ് അച്ചനെ കാണാൻ വന്നതാണെന്നും

പറഞ്ഞു. മാർത്തോമായിലെ അച്ചൻ അവിടെയുണ്ടെന്ന് പറഞ്ഞപ്പോൾ, മാത്യൂസ് അച്ചനെയാണ് വേണ്ടതെന്ന് പറഞ്ഞു. ആദ്യമേ മാർത്തോമ്മായിലെ അച്ചൻ പോകട്ടെ, പിന്നെ ഞാൻ പോകാമെന്ന് പറഞ്ഞപ്പോൾ മാർത്തോമ്മായിലെ അച്ചൻ പറഞ്ഞു, അദ്ദേഹം പിന്നീടു പോകാമെന്ന്.

ഞാൻ ഭവനസന്ദർശനത്തിന് പോകുമ്പോൾ തൊട്ടടുത്ത് മാർത്തോമ്മാക്കാരുണ്ടെങ്കിൽ അവിടെയും പോകുമായിരുന്നു.

ഞാൻ ഒരു കാരണവശാലും മാർത്തോമ്മായിലെ അച്ചന്റെ കുറ്റം ആരോടും പറയാതെ സൂക്ഷിച്ചു. അദ്ദേഹം എന്തെങ്കിലും ദ്രോഹമായി എന്നോടു പെരുമാറിയാലും ഞാൻ പറയുകയില്ല. കാരണം കുറെ എന്റെ ഭാഗത്ത് കുറ്റം കണ്ടേക്കാമെന്ന് ആളുകൾ ചിന്തിക്കും. മാത്രവുമല്ല ഞാൻ അദ്ദേഹത്തിന്റെ കുറ്റങ്ങൾ പറഞ്ഞാൽ എന്നിൽ എന്തെങ്കിലും കുറ്റം കണ്ടുപിടിക്കാൻ അദ്ദേഹം ശ്രമിക്കുകയും ചെയ്യും. ഏതായാലും പള്ളിക്കാർ തമ്മിൽ അടിയാണെങ്കിലും അച്ചന്മാർ തമ്മിൽ സ്നേഹമാണെന്ന് ആളുകൾ പറയുമായിരുന്നു.

ഞാൻ സെക്കുണ്ടറാബാദിൽ ആയിരുന്നപ്പോൾ ഒരു സി.എസ്.ഐ. ക്കാരൻ എന്നോട് ചോദിച്ചു അച്ചനാണോ ദൈവമാണോ പാപമോചനം നല്കുന്നത് എന്ന്. നിങ്ങൾ ആരുടെ പാപങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുമെന്ന് കർത്താവ് പറഞ്ഞപ്പോൾ മനുഷ്യൻ പാപം മോചിക്കുന്ന കാര്യമല്ലേ കർത്താവ് പറഞ്ഞത്. മനുഷ്യൻ പാപമോചനം നൽകുമ്പോൾ ദൈവം പാപമോചനം നല്കുമെന്നല്ലേ പറഞ്ഞത്. ദൈവം ആർക്ക് മോചനാധികാരം നൽകിയിരിക്കുന്നുവോ അയാൾ പാപമോചനം നല്കുമ്പോൾ ദൈവം അയാളിൽ കൂടി പാപമോചനം നൽകുന്നു എന്നല്ലെ ഇതിന്റെ അർത്ഥം എന്ന് ഞാൻ മറുപടി നൽകി. മാനസാന്തരത്തിനായി പാപിയെ ഒരുക്കുകയും ദൈവം നല്കിയ അധികാരത്തിലാണെന്നു പറഞ്ഞു പാപമോചനം നൽകുകയും ചെയ്യുമ്പോൾ അനുതാപിക്ക് പാപമോചനം ലഭിക്കുകയും ഒരു പുതിയ ജീവിതത്തിലേയ്ക്ക് പ്രവേശിക്കുകയും ചെയ്യുന്നു.

മിലിറ്ററി ഏരിയായിലുള്ള ഹക്കീംപട്ടിൽ ട്രയിനിനു പോകുമ്പോൾ സൈക്കിളും കൊണ്ടുപോകുമായിരുന്നു. ഹൈദ്രാബാദിലെ ഒരു പള്ളിയിൽ മാസത്തിൽ ഒരു ഞായറാഴ്ചയും, മിലിട്ടറി ഏരിയായിലെ ട്രിമൾഗറി പള്ളിയിൽ ഒരു ഞായറാഴ്ചയും, സെക്കുണ്ടറാബാദിൽ രണ്ടു ഞായറാഴ്ചയും, വിശുദ്ധ കുർബ്ബാന ചൊല്ലുന്നതിനുള്ള ക്രമീകരണമാണ് ചെയ്തിരുന്നത്. ചില അവസരങ്ങളിൽ ഹൈദ്രാബാദിൽ സെനനാ ഹോസ്പിറ്റലിൽ ഇടദിവസം രാവിലെ 5 മണിക്ക് വിശുദ്ധ കുർബ്ബാന ചൊല്ലാറുണ്ടായിരുന്നു.

ഞാനും മിലിറ്ററി എസ്റ്റേറ്റ് ഓഫീസർ ശ്രീ. കോശി ഏബ്രഹാമും മിലിട്ടറി ഏരിയായിലെ ബാരക്കിൽ പോയി നമ്മുടെ ആളുകളെ കണ്ടുപിടിച്ചിരുന്നു. എനിക്കും ഒരു ഐഡന്റിറ്റികാർഡ് വാങ്ങിച്ചതിനാൽ പ്രവേശനത്തിന് പ്രയാസമില്ലായിരുന്നു.

സെനനാ ഹോസ്പിറ്റലിൽ വി. കുർബ്ബാന അർപ്പിക്കുമ്പോൾ എന്നെ സഹായിച്ചിരുന്നത് ശ്രീ. കോശി ഏബ്രഹാമായിരുന്നു.

കൊച്ചപ്പൻ അത്യാസന്നനിലയിലാണെന്ന് എനിക്കു കമ്പി വന്നതനുസരിച്ച് ഞാൻ ട്രയിനിൽ പുറപ്പെട്ടു. എന്നാൽ ഇടയ്ക്ക് കണക്ഷൻ കിട്ടാതെ വന്നതിനാൽ താമസിച്ചാണ് ആലുവായിൽ വന്നത്. വളയഞ്ചിറങ്ങര വരെ വന്നപ്പോൾ കൊച്ചപ്പന്റെ ശവസംസ്ക്കാരം കഴിഞ്ഞിരുന്നു.

എന്റെ വല്യമ്മായി എന്നെ കണ്ടപ്പോൾ കെട്ടിപ്പിടിച്ച് "എന്റെ മോനേ കൊച്ചപ്പൻ പോയല്ലോ" എന്ന് പറഞ്ഞു പൊട്ടിക്കരഞ്ഞു. 40 ദിവസം ഞാൻ വി. കുർബ്ബാന ചൊല്ലി. സെക്കുണ്ടറാബാദിലേക്ക് മറ്റൊരു അച്ചനെ അയയ്ക്കാൻ സാധിക്കാത്തതിനാൽ മറ്റൊരു അച്ചനെ കിട്ടുന്നതുവരെ അവിടെ വി. കുർബ്ബാന മുടങ്ങി.

ഞാൻ സെക്കുണ്ടറാബാദിൽ നിന്ന് യാത്ര പറയുന്നതിന് പോയി. നാട്ടിലേയ്ക്കു മടങ്ങിയപ്പോൾ എനിക്ക് ഫസ്റ്റ് ക്ലാസ് ടിക്കറ്റ് വാങ്ങാൻ പോകുന്നു എന്നറിഞ്ഞ് ഞാൻ അത്രയും പണം പാഴാക്കരുതെന്ന് നിശ്ചയിച്ച് ഒരു കാര്യം ചെയ്തു. ടിക്കറ്റിന്റെ പണം ഞാൻ വാങ്ങി. തേർഡ് ക്ലാസ് ടിക്കറ്റ് വാങ്ങി, ബാക്കി പണം കൊണ്ട് ഹൈദ്രാബാദിൽ മാസത്തിലൊരിക്കൽ വി. കുർബാന ചൊല്ലിയിരുന്ന പള്ളിയ്ക്ക് ഒരു കാർപ്പറ്റ് വാങ്ങിക്കൊടുത്തു.

അദ്ധ്യായം 6

# വളയഞ്ചിറങ്ങര പള്ളി

കൊച്ചപ്പൻ കടന്നുപോയതിനാൽ ഞാൻ വളയഞ്ചിറങ്ങര പള്ളിയുടെ ചുമതല ഏൽക്കേണ്ടി വന്നു. പ്രതിഫലം ഒന്നും പറ്റാതെ ഞാൻ രണ്ടു വർഷം അവിടെ വികാരിയായി ശുശ്രൂഷിച്ചു.

## വളയൻചിറങ്ങര, മാർ പത്രോസ് പൗലോസ് പള്ളി

ഞങ്ങളുടെ വീട്ടിൽ നിന്നും ഉദ്ദേശം ഒന്നര മൈൽ ദൂരെയാണിത്. പാത്രിയർക്കീസ് കക്ഷിയുടെ കൂടെ കാതോലിക്കാകക്ഷിയിലെ ചിലർ ചേർന്ന് പള്ളി കൈവശപ്പെടുത്തിയതിനാൽ കൊച്ചപ്പനും ബാക്കി ആളുകളും പുറത്തായി. അതിനാൽ പുതിയ പള്ളി പണിയുന്നതിനുള്ള പരിശ്രമം തുടങ്ങി. കൊല്ലാറമാലിൽ കോരയാണ് സ്ഥലം വാങ്ങിയത്. അതു ഒരു ക്ഷുരകന്റെ സ്ഥലമായിരുന്നു. പള്ളി പണിക്കാണ് സ്ഥലം വാങ്ങിക്കുന്നതെന്ന കാര്യം രഹസ്യമായി സൂക്ഷിച്ചു. പള്ളി പണിയാനാണെന്ന കാര്യം വെളിപ്പെട്ടപ്പോൾ അതിനെതിരെ ചിലരുടെ ഭീഷണിയുണ്ടായി. നായന്മാരുടെ കേന്ദ്രത്തിൽ ക്രിസ്ത്യാനികളുടെ പള്ളിയുണ്ടാകുക, അവർക്ക് വഹിക്കാൻ കഴിയാത്ത കാര്യമായിരുന്നു. വളയൻചിറങ്ങരയുടെ കരയിൽ ഒരു അമ്പലമുണ്ട്. അടുത്ത് ഒരു ഹൈസ്ക്കൂളുമുണ്ട്. ഒരു കരയോഗവുമുണ്ട്. ദൈവാനുഗ്രഹംകൊണ്ട് നായന്മാരിൽ തന്നെ ചിന്ത മാറി വന്നു. ക്രിസ്ത്യാനികൾ ഏതെങ്കിലും തരത്തിൽ ഉപദ്രവിക്കാൻ വരുന്നതല്ലെന്നും അവർക്ക് ഒരു ആരാധനാലയം അത്യാവശ്യമായിട്ടാണല്ലോ വന്നത് എന്നുമുള്ള ചിന്ത വന്നു. എന്നാൽ ശ്മശാനം പാടില്ല, എന്നായി. പള്ളിക്കു സമീപം ശ്മശാനത്തിനുദ്ദേശിച്ച സ്ഥലത്തിന് ചുറ്റും ഒന്നരയാൾ പൊക്കത്തിൽ മതിൽ പണിതുയർത്തി ആ പ്രശ്നവും പരിഹരിച്ചു. ഏതായാലും കൊച്ചപ്പന്റെ മരണവും, കബറടക്കവും കഴിഞ്ഞ് ഞാൻ അവിടെ ചെന്നപ്പോൾ അന്തരീക്ഷം മാറി. ഹൈന്ദവ സഹോദരങ്ങളുടെ എല്ലാ കാര്യങ്ങളിലും ഞാൻ സഹകരിക്കുകയും സഹായിക്കുകയു ചെയ്തപ്പോൾ അവർ നമ്മോടും അങ്ങനെ തന്നെ പെരുമാറി. സെമിത്തേരിയുടെ ചുറ്റും ഉയരത്തിൽ മതിൽ പണിതത് പൊളിച്ചുകളയുവാൻ നായന്മാർ തന്നെ ആവശ്യപ്പെട്ടു.

എന്റെ അമ്മയുടെ 40-ാം ദിവസ അടിയന്തിരത്തിന് സ്ഥലത്തെ ഹൈസ്ക്കൂളിന് അവധി കൊടുത്ത് നമ്മുടെ ഉപയോഗത്തിനായി വിട്ടുതന്നു. പള്ളിയിൽ നിന്ന് വീട്ടിലേക്ക് ഒന്നര മൈൽ അകലമുണ്ടായിരുന്നതിനാൽ സ്ക്കൂളിൽ അടിയന്തിരം നടത്താൻ സാധിച്ചത് വലിയൊരു ഉപകാരമായി. ഞങ്ങൾ ആവശ്യപ്പെടാതെ നായന്മാർ ചെയ്ത ഉപകാരം.

വർഷങ്ങൾക്കുശേഷം ഞാൻ അമേരിക്കയിൽ വന്നതിന് ശേഷം അഭിവന്ദ്യ പക്കോമിയോസ് തിരുമേനി വളയഞ്ചിറങ്ങര പള്ളി സന്ദർശിച്ചപ്പോൾ നായന്മാർ വളയൻചിറങ്ങര കവലയിൽ നിന്നും ഒരു മൈൽ കാവടിയും വാദ്യമേളവുമായി തിരുമേനിയെ ആനയിച്ചു.

## തുരുത്തിപ്ലിയിൽ പാത്രിയർക്കീസുകാരുമായി എനിക്കുണ്ടായിരുന്ന സ്നേഹബന്ധം

തുരുത്തിപ്ലി ചെറിയപള്ളിയിൽ നിന്നും ഞങ്ങളെ പുറത്താക്കുന്നതിന് ശ്രമിച്ച പാത്രിയർക്കീസ് കക്ഷിക്കാരുടെ നേതാക്കന്മാരോട് ഞാൻ വളരെ സ്നേഹബഹുമാനങ്ങളോടെ പെരുമാറിയിരുന്നു. ഈ നല്ല സഹകരണത്തിന്റെ ഫലമായി പാത്രിയർക്കീസ് കക്ഷിയിലെ ഒരച്ചൻ എന്നെക്കുറിച്ച് "അദ്ദേഹമാണ് കത്തനാര്. ഞങ്ങളൊക്കെ കുപ്പായക്കാർ മാത്രം" എന്നു പറയുവാൻ ഇടയായി.

തുരുത്തിപ്ലി ചെറിയപള്ളിയിൽ നിന്ന് ഞങ്ങളെ ഇറക്കിവിട്ടവർക്ക് പിന്നീട് മനസ്താപം തോന്നി. ഒരു ഞായറാഴ്ച ഞാൻ അവിടെ വിശുദ്ധ കുർബ്ബാന അർപ്പിക്കണമെന്നവർ അഭ്യർത്ഥിച്ചു. പാത്രിയർക്കീസ് ഭാഗത്തെ അവരുടെ ഇടവക മെത്രാപ്പോലീത്താ അനുവദിച്ചാൽ ആകാമെന്ന് ഞാനവരോടു പറഞ്ഞു. അതനുസരിച്ച് അവർ കൽപന കൊണ്ടുവരികയും ഞാൻ അവിടെ വി. കുർബ്ബാന അർപ്പിക്കുകയും ചെയ്തു.

ഞാൻ തുരുത്തിപ്ലി ചെറിയപള്ളിയിൽ ആയിരുന്നപ്പോൾ സ്വർണ്ണം പൂശിയ പ്രദക്ഷിണ കുരിശ് എന്റെ പേരിൽ അമ്മ ആ പള്ളിക്കു നേർച്ചയായി നല്കിയിരുന്നു. ഞങ്ങൾ ആ പള്ളിയിൽ നിന്നും വേർപെട്ടു വളയഞ്ചിറങ്ങര പള്ളി തുടങ്ങിയപ്പോൾ ആ കുരിശ് വളയഞ്ചിറങ്ങര പള്ളിയിലേക്ക് തരാമെന്ന് തുരുത്തിപ്ലി ചെറിയപള്ളിക്കാർ പറഞ്ഞു. എന്നാൽ അത് വേണ്ടെന്ന് വളയഞ്ചിറങ്ങര പള്ളിക്കാർ മറുപടി നല്കി.

എന്നോട് ഏറ്റം സ്നേഹബഹുമാനങ്ങളുണ്ടായിരുന്ന ഇബ്രാഹിംകുട്ടി എന്ന മുസൽമാൻ എന്നെക്കുറിച്ച് പറഞ്ഞ വിമർശനം ശ്രദ്ധേയമാണ്. ഞാൻ അച്ചനായിരുന്നപ്പോൾ എന്റെ ഇരട്ടസഹോദരന്റെ വീട്ടിൽ വന്നിരുന്നു. ഏതോ കാര്യത്തിന് ഞാൻ കോപിക്കുന്നതായി അദ്ദേഹം കണ്ടു, ദുഃഖിച്ചു കോപിക്കുന്നതിന് കാരണമുണ്ടായിരുന്നെങ്കിലും എന്നിൽ നിന്ന് അതു പ്രതീക്ഷിച്ചിരുന്നില്ല. അദ്ദേഹം ഒന്നും പറയാതെ പോയി. പിന്നീട് അദ്ദേഹം ആ വീട്ടിൽ വന്നപ്പോൾ ഞാൻ അവിടെ ഇല്ലായിരുന്നു. അദ്ദേഹം വീട്ടുകാരോടു പറഞ്ഞു, "കഴിഞ്ഞതവണ ഞാൻ ഇവിടെ വന്നപ്പോൾ നമ്മുടെ അച്ചൻ കോപിക്കുന്നതു കണ്ട് ഞാൻ ദുഃഖിച്ചു. കോപിക്കുന്നതിന് തക്ക കാരണമുണ്ടായിരുന്നു. എന്നാൽ അച്ചന്മാർ കോപിക്കാമോ?"

ഈ വിവരം വീട്ടുകാർ എന്നോട് പറഞ്ഞത് കേട്ടപ്പോൾ ഞാൻ ലജ്ജിത നായി.

കാര്യമായ വിദ്യാഭ്യാസമൊന്നുമില്ലാതിരുന്ന ഒരു വേലക്കാരന്റെ സന്തോഷത്തോടെയുള്ള അനുസരണശീലം എന്നെ ആകർഷിച്ചു. എന്റെ ഇരട്ടസഹോദരന്റെ വീട്ടിൽ കുശിനി വേലയിൽ സഹായിക്കുന്നതിന് അവനെ എന്തോ ചെയ്യുന്നതിൽ നിയമിച്ചിരുന്നു. ഒരിക്കൽ എന്റെ സഹോ ദരൻ എന്തോ ചെയ്യുന്നതിന് അവനെ അയച്ചു. അതു ചെയ്തു കഴിഞ്ഞു. അവൻ ചോദിക്കുകയാണ്, "സാറേ, ഇനി ഞാൻ എന്താണ് ചെയ്യേണ്ട തെന്ന്." ഉത്സാഹത്തോടെ ജോലി ചെയ്തത് കാണുക.

## ബഹു. കോര വറുഗീസച്ചൻ തുടങ്ങിയ ബാലഗ്രാം

കൊല്ലാറമാലിൽ ശ്രീ. കോരയുടെ മകൻ ബഹു. കോര വറുഗീസ ച്ചൻ ജർമ്മനിയിൽ പഠിക്കുകയും അവിടെ ഒരു ഇടവക സ്ഥാപിക്കുകയും ചെയ്തു. ജർമ്മൻകാരുടെ സഹായത്തോടെ വളയൻചിറങ്ങരയിൽ ഒരു ബാലഗ്രാമും ഒരു വർക്ക്ഷോപ്പും തുടങ്ങി. ഇവ രണ്ടും നാടിന് അനുഗ്ര ഹമായിത്തീർന്നു. ബഹുമാനപ്പെട്ട അച്ചൻ ഒരു ജർമ്മൻകാരി ഡോക്ടറെ വിവാഹം ചെയ്തു. ഭാര്യയും മക്കളും ജർമ്മനിയിൽ താമസിക്കുന്നു.

ഇപ്പോൾ വളയൻചിറങ്ങര പള്ളിയിൽ വികാരിയായി സേവനമനു ഷ്ഠിക്കുന്നത് വെങ്ങോല സ്വദേശി പട്ലാട്ട് ജോർജ്ജച്ചനാണ്. കങ്ങഴ ആശുപത്രിയിൽ ദീർഘകാലം പ്രശസ്തമായ സേവനം അനുഷ്ഠിച്ച ദേഹമാണ്. എന്റെ കൊച്ചപ്പൻ കെ. പി. പൗലോസ് അച്ചനോടും എന്നോ ടുമുള്ള സ്നേഹബഹുമാനങ്ങളെപ്രതി വളയൻചിറങ്ങര വന്ന് സേവനം അനുഷ്ഠിക്കുകയാണ്.

ഈ പള്ളിയിലെ അംഗമായ പാർണായിൽ ജിതിൻ ജോർജ്ജ് വൈദിക സെമിനാരിയിൽ ചേർന്ന് പഠിക്കുന്നു.

അദ്ധ്യായം 7

# കൽക്കട്ടാ പള്ളി

വളയഞ്ചിരങ്ങരയിലെ 2 വർഷത്തെ സേവനത്തിനുശേഷം 1957–ൽ കൽക്കട്ടാ സെന്റ് തോമസ് പള്ളി വികാരിയായി ഞാൻ നിയമിക്കപ്പെട്ടു. ബിഷപ്സ് കോളജിൽ പഠിക്കുവാനുള്ള എന്റെ ആഗ്രഹപ്രകാരമാണ് കൽക്കട്ടയിലേക്ക് പോയത്. ന്യൂപാർക്ക് സ്ട്രീറ്റിലെ കാതോലിക്കേറ്റ് ഹോസ്റ്റലിലാണ് അന്ന് ഞാൻ താമസിച്ചിരുന്നത്. അവിടെ നിന്ന് ബിഷപ്സ് കോളജിലേക്ക് നടക്കുവാനുള്ള ചെറുദൂരം മാത്രം. അന്ന്, ആദരണീയനായ കാനൻ പീറ്റർ ഡി. മേയ് ആയിരുന്നു പ്രിൻസിപ്പൽ. ബാച്ചിലർ ഓഫ് ഡിവിനിറ്റി (BD) പ്രൈവറ്റായി പഠിക്കുന്നതിന് അദ്ദേഹം എല്ലാ സഹായങ്ങളും ചെയ്തുതന്നു. എന്നെ ഗ്രീക്കു പഠിപ്പിച്ചതു കൂടാതെ ലൈബ്രറിയിൽ കൊണ്ടുപോയി അദ്ദേഹം തന്നെ പുസ്തകങ്ങളെടുത്തു തരുമായിരുന്നു. അദ്ദേഹത്തിന്റെ ജീവിതത്തിലെ സ്നേഹവും വിനയവും എന്റെ ജീവിതത്തെ വളരെയധികമായി പരിപോഷിപ്പിക്കുകയും ചെയ്തു. മൂന്നു വർഷംകൊണ്ട് എന്റെ പഠിത്തം പൂർത്തിയാക്കി. BD പാസ്സായി.

സെന്റ് തോമസ് പള്ളിയിലെ വികാരിയായി തുടരുന്ന കാലത്ത് ബഹു. റ്റി. എ. ജേക്കബ് അച്ചനെ അസിസ്റ്റന്റ് വികാരിയായി ലഭിച്ചു. അതിനാൽ അദ്ദേഹത്തെ കൽക്കട്ടായിൽ ആക്കിയിട്ട് മറ്റു സ്ഥലങ്ങളിലേക്കു പോയി വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നതിന് എനിക്കു സാധിച്ചു. രണ്ടു മാസത്തിൽ ഒരിക്കലെന്ന ക്രമത്തിൽ എട്ടു സ്ഥലങ്ങളിൽ വി. കുർബ്ബാന അർപ്പിച്ചു. ഖാറഗ്പൂർ, സിന്ധ്റി, റാഞ്ചി, പാറ്റ്ന, അസൻസോൾ, ദുർഗാപൂർ, റൂർക്കല, ജംഷട്പൂർ എന്നീ സ്ഥലങ്ങളിലാണ് വി. കുർബ്ബാന ചൊല്ലിയിരുന്നത്.

സെന്റ് തോമസ് ഇടവക ശക്തമായതോടെ ഒരു പള്ളി പണിയുന്നതിനുള്ള താല്പര്യം ജനങ്ങളിൽ വർദ്ധിച്ചു. സിറ്റിയിൽ നിന്ന് ദൂരെ ആലിപ്പൂർ തുടങ്ങിയ സ്ഥലങ്ങളിൽ പള്ളി പണിതാൽ ചെലവു കുറവായിരിക്കുമെന്ന നിർദ്ദേശമുണ്ടായി. എന്നാൽ സിറ്റി വിട്ട് ദൂരത്ത് പള്ളി ഉണ്ടാക്കിയാൽ അവിടെ പോകാൻ ഇടവകാംഗങ്ങൾക്ക് ദൂരമാകുമെന്നുള്ളതിനാൽ സ്ഥലം പരിമിതമാണെങ്കിലും സിറ്റിയിൽ തന്നെ പള്ളിക്കുള്ള സ്ഥലം വാങ്ങിയിട്ട് മുകളിലേക്ക് എത്ര നിലകൾ വേണമെങ്കിലും പണിയാമെന്ന് ഞാൻ നിർദ്ദേശിച്ചു. ഈ നിർദ്ദേശം എല്ലാവരും അംഗീകരിക്കുകയും സിറ്റിയിൽ തന്നെ സ്ഥലം വാങ്ങുകയും ചെയ്തു.

ഇടവകയിലെ ധനികനായ ഒരാൾ അച്ചന്മാരെ വല്ലപ്പോഴും വിളിച്ചു സൽക്കരിക്കുമായിരുന്നു. ഇടവക പൊളിറ്റിക്സ് ഒന്നുമില്ലാത്ത അയാൾ

ഭക്തി കൊണ്ടാണ് അങ്ങനെ ചെയ്തിരുന്നത്. അദ്ദേഹം പതിവനുസരിച്ച് എന്നെയും ക്ഷണിച്ചു. അപ്പോൾ ഞാൻ പറഞ്ഞു, ഞാൻ ഭവനങ്ങൾ സന്ദർശിക്കുമ്പോൾ എന്നെ സൽക്കരിക്കാം. അതുകൂടാതെ ഭവനസന്ദർശനമുണ്ടായാൽ എനിക്ക് ആ വീട്ടുകാരോട് കൂടുതൽ അടുപ്പമുണ്ടെന്നു മറ്റുള്ളവർ ചിന്തിക്കാനിടയാകും. അതുകൊണ്ട് പ്രത്യേക സന്ദർശനം ഒഴിവാക്കണം. ഇതറിഞ്ഞ ഒരാൾ പറഞ്ഞു "ഇപ്പോഴത്തെ അച്ചൻ മറ്റു അച്ചന്മാരെപ്പോലെയല്ല. ആളുകളെല്ലാം അച്ചന് ഒരുപോലെയാണ്."

ലോവർ സെർക്കുലൻ റോഡ് സെമറ്ററിക്ക് സമീപമുള്ള അർമീനിയൻ ചാപ്പലിലായിരുന്നു നമ്മുടെ കുർബ്ബാന.

ഞാൻ കൽക്കട്ടായിൽ ആയിരുന്നപ്പോൾ വളയഞ്ചിറങ്ങരപ്പള്ളിയിലെ അച്ചന്റെ ശമ്പളം ഞാൻ മാസംതോറും അയച്ചുകൊടുത്തിരുന്നു.

പി. എൻ. നൈനാനും, വട്ടുകളത്തിൽ കുരുവിള (പാപ്പച്ചൻ) തുടങ്ങിയവരായിരുന്നു ആ ഇടവകയിലെ ആ കാലത്തെ പ്രമുഖ വ്യക്തികൾ.

## സാഹസികമായ സഹായത്തിനുള്ള ആഹ്വാനം

കൽക്കട്ടയിൽ വച്ചുണ്ടായ ഒരു സംഭവം ഓർക്കുന്നു. എന്റെ നാട്ടുകാരിൽ ഒരാൾ എന്റെ അടുക്കൽ വന്നു. പരുത്തുവയലിൽ പൗലോസ് ആണെന്ന് പറഞ്ഞ് സ്വയം പരിചയപ്പെടുത്തി. വീട്ടുപേര് എനിക്കു കേട്ട് പരിചയമുള്ളതായിരുന്നെങ്കിലും ആ വ്യക്തിയെ എനിക്ക് യാതൊരു പരിചയവുമില്ലായിരുന്നു. സ്വയം പരിചയപ്പെടുത്തിയ ശേഷം ആഗതൻ തന്റെ അത്യാവശ്യം അറിയിച്ചു. അയാളുടെ മകൻ മത്തായിക്ക് കൽക്കട്ടായിലെ ഒരു മെഡിക്കൽ കോളജിൽ പ്രവേശനം ലഭിക്കുന്നതിന് ഡൊണേഷൻ നൽകുവാൻ പതിനായിരം രൂപ വേണമെന്നും, നാട്ടിൽപോയി പണവുമായി വരുമ്പോഴേയ്ക്കും ആ സീറ്റ് നഷ്ടപ്പെട്ടേക്കാമെന്നും പറഞ്ഞു. ഞാനാകെ ചിന്താക്കുഴപ്പത്തിലായി. എന്റെ കൈവശം ഇത്രയും പണം സ്വന്തമായില്ല. മറ്റാരിൽ നിന്നെങ്കിലും കടം വാങ്ങി നൽകാമെന്ന് ചിന്തിച്ചാൽ ആ വ്യക്തി തുക മടക്കി നൽകുമെന്ന് എന്താണുറപ്പ്? എനിക്ക് പരിചയമില്ലാത്ത ആളല്ലേ? ഞാനെന്തിന് വെറുതേ പ്രശ്നങ്ങൾ ഏറ്റെടുക്കണം? ഇത്തരം ചിന്തകളിലൂടെ എന്റെ മനസ്സ് കടന്നുപോയി. അയാളെ വെറുംകയ്യോടെ പറഞ്ഞയയ്ക്കുന്നതിനുള്ള യുക്തിയും ന്യായവാദങ്ങളുമെല്ലാം ഒരു നിമിഷം എന്റെ മനസ്സിലൂടെ കടന്നുവന്നു. എന്നാൽ മകന്റെ ഭാവിക്കുവേണ്ടി താൽപ്പര്യപ്പെടുന്ന ഒരപ്പന്റെ ദയനീയ അവസ്ഥ എന്റെ മനസ്സിനെ കീഴ്പ്പെടുത്തി. ദൈവത്തെ മുൻനിർത്തി ഞാൻ അയാളെ വിശ്വസിച്ചു. വട്ടുകളത്തിൽ കുരുവിളയോട് ഞാൻ വിവരം പറഞ്ഞു. അദ്ദേഹം പണം കടം തന്നു. ആ തുക കൊടുത്ത് അയാൾ അഡ്മിഷൻ നേടി. അദ്ദേഹം നാട്ടിലെത്തിയ ഉടൻതന്നെ തുക എനിക്ക് അയച്ചുതരികയും ചെയ്തു.

പൗലോസിന്റെ മകൻ മത്തായി മിടുക്കനായി പഠിച്ച് ഡോക്ടറായി വർഷങ്ങൾക്കുശേഷം 1982-ൽ ഞാൻ ഇടുക്കി മെത്രാസനത്തിന്റെ മെത്രാപ്പോലീത്തായായി തുടരുന്നകാലത്ത് അവിടെ ആരംഭിച്ച ഹോസ്പിറ്റലിൽ ഒരു ഡോക്ടറെ കിട്ടാതെ വിഷമിച്ചപ്പോൾ ഡോക്ടർ മത്തായി സേവന മനുഷ്ഠിക്കുവാൻ വന്നു. ഞാൻ തക്കസമയത്ത് ചെയ്ത ഉപകാരത്തിന് എനിക്കു ലഭിച്ച പ്രത്യുപകാരം.



**മാത്യൂസ് മാർ ബർണബാസ് തിരുമേനി ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഫാ. ഡോ. ടി. പി. ഏലിയാസ് എന്നിവരോടൊപ്പം.**

അദ്ധ്യായം 8

# ജബൽപൂർപള്ളി

നാലു വർഷങ്ങൾക്കു ശേഷം എന്നെ ജബൽപൂരിലേക്ക് ഇടവക മെത്രാപ്പോലീത്താ ട്രാൻസ്ഫർ ചെയ്തു. സെന്റ് ജോർജ്ജ് ഓർത്ത ഡോക്സ് പള്ളി ഇടവകവികാരിയും ജനങ്ങളും തമ്മിലുണ്ടായ അഭി പ്രായവ്യത്യാസം പരിഹരിക്കുന്നതിനാണ് എന്നെ അവിടേക്ക് അയച്ചത്.

അക്കാലത്ത് ഞാൻ ലിയൊനാർഡ് തിയോളജിക്കൽ കോളജിൽ ചേർന്ന് വിശുദ്ധ യോഹന്നാന്റെ സുവിശേഷം ഗ്രീക്കിൽ പഠിച്ച് പാസ്സായി. ഡോക്ടർ ഇമ്മാനുവേൽ ആയിരുന്നു എന്റെ ഗുരു. ഡാനിയേൽ തോമസും പി. കെ. മത്തായിയും അവിടെ വിദ്യാർത്ഥികളായിരുന്നു. ഭാവിയിൽ അവർ പട്ടക്കാരായി. അവിടെ സൈക്കിളിലായിരുന്നു ഇടവക സന്ദർശനം. ജബൽ പൂരിൽ നിന്നും, ഞാൻ വെല്ലൂരിലേക്ക് സ്ഥലം മാറിപ്പോകുന്ന സമയ ത്തുണ്ടായ ഒരു സംഭവം ഇവിടെ പ്രസ്താവ്യമാണ്. റാംപൂർ കോളനി യിൽ താമസിച്ചിരുന്ന നമ്മുടെ ഒരംഗത്തിന് പനി പിടിച്ച് കിടപ്പിലായെന്ന റിഞ്ഞു. ഞാൻ എല്ലാവരേയും സന്ദർശിച്ച് യാത്ര പറഞ്ഞതാണെങ്കിലും രോഗിയെ സന്ദർശിക്കണമെന്നെനിക്കു തോന്നി, സന്ദർശിച്ചു. അപ്പോൾ ആ കോളനിയിലെ മറ്റൊരു ഇടവകാംഗമായ ഒരു സ്ത്രീ വന്നിട്ട് അവ രുടെ കുഞ്ഞിന്റെ ജന്മദിനത്തിൽ പായസം ഉണ്ടാക്കിയെന്നും ആ വീട്ടിൽ ചെന്ന് അതു കഴിച്ചിട്ട് പോകാമെന്നും നിർബന്ധിച്ചു. ഞാൻ ആ വീട് സന്ദർശിച്ചാൽ ഒരു പക്ഷേ ഇടവകക്കാരിൽ തെറ്റിദ്ധാരണയ്ക്ക് ഇടയാ കുമെന്നതിനാൽ പോയില്ല. എന്നാൽ പായസം കൊണ്ടുവന്ന് നല്കാ മെങ്കിൽ ഞാൻ കഴിക്കാമെന്നു പറഞ്ഞു. പക്ഷരഹിതമായി പെരുമാറു ന്നതിലുള്ള എന്റെ നിഷ്ഠയെ അവിടെ ഉണ്ടായിരുന്നവർ പ്രശംസിച്ചു.

### അദ്ധ്യായം 9

# വെല്ലൂർ പള്ളിയും ആശുപത്രിയും

ജബൽപൂരിലെ രണ്ടു വർഷങ്ങൾക്കു ശേഷം എന്നെ വെല്ലൂരിലേക്ക് ട്രാൻസ്ഫർ ചെയ്തു. വെല്ലൂരിലെ ചില പ്രശ്നങ്ങൾ പരിഹരിക്കുന്നതിനായിരുന്നു എന്നെ അവിടെ നിയമിച്ചത്.

ഓർത്തഡോക്സ് സഭയിലെ പ്രധാനപ്പെട്ട ഡോക്ടേഴ്സ് ഡോ. പി. കോശി, ഡോ. കെ. സി. മാമ്മൻ, ഡോ. ടി. ജി. കോശി, ഡോ. മേരി വർഗീസ് മുതലായവർ ആയിരുന്നു.

വെല്ലൂരിൽ എന്റെ പ്രധാന സേവനം ആശുപത്രി സ്റ്റാഫിലും വിദ്യാർത്ഥികളിലും രോഗികളിലുമായിരുന്നു. നേഴ്സിംഗ് വിദ്യാർത്ഥികളും മെഡിക്കൽ വിദ്യാർത്ഥികളും ഉണ്ടായിരുന്നു.

വെല്ലൂരിൽ, മാസത്തിൽ ഒരു ഞായറാഴ്ച ആശുപത്രിയിലും മറ്റു മൂന്നു ഞായറാഴ്ചകൾ കുറെ അകലെ ഒരു എസ്.പി.ജി. പള്ളിയിലുമായിരുന്നു വി. കുർബ്ബാന അർപ്പിച്ചിരുന്നത്.

എസ്.പി.ജി. പള്ളി കുറെ ദൂരെയായതിനാലും അതു കണ്ടുപിടിക്കുന്നത് ബുദ്ധിമുട്ടായിരുന്നതിനാലും വളരെ ചുരുക്കം പേർ മാത്രമേ പള്ളിയിൽ വന്നിരുന്നുള്ളു. അതിനാൽ ആശുപത്രിയിലെ Physical Medicine and Rehabilitation hall ലെ സാധനസാമഗ്രികൾ എല്ലാ ആഴ്ചതോറും മാറ്റി ഞായറാഴ്ച വി. കുർബ്ബാന ചൊല്ലുന്നതിന് ക്രമീകരിച്ചു. അപ്പോൾ ഹാൾ നിറച്ചും പുറത്തും മലയാളികളെല്ലാം വന്നു കൂടി. കാലക്രമേണ വെല്ലൂരിൽ പാലാറിനടുത്ത് പള്ളിക്കു സ്ഥലം വാങ്ങുകയും അവിടെ പാഴ്സണേജ് പണിയുകയും ചെയ്തു.

### ഡോ. മേരി വർഗീസ്

ചെറായി സ്വദേശിനിയായിരുന്ന ഡോ. മേരി വർഗീസ് ഒരു വാനിൽ യാത്ര ചെയ്തപ്പോൾ വണ്ടി മറിഞ്ഞ് രണ്ടു കാലും തളർന്നു പോയിരുന്നു. പല ഓപ്പറേഷനിൽ കൂടി സൗഖ്യം പ്രാപിച്ചെങ്കിലും നടക്കാൻ വയ്യാതെയായിരുന്നു. എന്നിട്ടും വിദേശയാത്ര ചെയ്യുകയും കൂടുതൽ പഠനം നടത്തി Physical medicine and rehabilitation unit വെല്ലൂർ ആശുപത്രിയിൽ തുടങ്ങുകയും ചെയ്തു. Bagayath ൽ കാലു തളർന്നവർക്ക് ഒരു Rehabilitation centre ഉം തുടങ്ങി.

### ഡോ. കെ. വി. മത്തായി

മാർത്തോമാ സഭയിലെ ഡോ. കെ. വി. മത്തായിയുടെ സേവനതൽപ

രത ശ്രദ്ധേയമായിരുന്നു. ഒരിക്കൽ ഒരു ചെറുപ്പക്കാരൻ തലവേദനയുമായി വന്നു. വടക്കെ ഇന്ത്യയിൽ പല ആശുപത്രികളിലും പരിശോധിച്ചു. രോഗം കണ്ടുപിടിക്കാത്തതിനാൽ ആണ് വെല്ലൂരിൽ വന്നത്. മാനസിക രോഗത്തിന്റെ വിഭാഗത്തിലേക്ക് റഫർ ചെയ്യപ്പെട്ടു. സാമ്പത്തിക പ്രയാസമുള്ള ആളായിരുന്നതിനാൽ സ്പെഷ്യൽ ഫീസ് കൊടുക്കാൻ ബുദ്ധിമുട്ടായിരുന്നു. അയാൾ എന്നെ സമീപിച്ച് വിവരം എല്ലാം പറഞ്ഞു. ഞാൻ ഡോ. കെ. വി. മത്തായിയെ സമീപിച്ചു വിവരങ്ങളെല്ലാം പറഞ്ഞു. അദ്ദേഹം ഫീസൊന്നും വാങ്ങാതെ രോഗിയെ അകത്തുകൊണ്ടുപോയി. തലയിൽ ഒരു ഞരമ്പു പിരിഞ്ഞു കിടക്കുന്നത് കണ്ടുപിടിച്ചു ശരിപ്പെടുത്തി. അവന് പ്രത്യേകം ചികിത്സകളൊന്നും കൂടാതെ രോഗം മാറി. എന്തൊരു അത്ഭുതം!

## ഡോ. സി. കെ. ഈപ്പൻ

ഡോ. സി. കെ. ഈപ്പൻ Postgraduation ന് അക്കാലത്ത് വെല്ലൂരിൽ പഠിക്കുകയായിരുന്നു. രോഗികളോടും bystanders നോടുമുള്ള അദ്ദേഹത്തിന്റെ വിനയത്തോടും ബഹുമാനത്തോടുമുള്ള പെരുമാറ്റം വളരെ ശ്രദ്ധേയമായിരുന്നു.

അങ്കമാലി ലിറ്റിൽ ഫ്ളവർ ആശുപത്രിയിൽ നിന്നും കോലഞ്ചേരി ആശുപത്രിയിലേക്ക് നിർബ്ബന്ധിച്ച് വരുത്തി. ഫോണിൽ സംസാരിക്കുമ്പോൾ “എന്തോ” എന്ന് ഇടയ്ക്കു ചോദിക്കുന്നത് കേട്ടാൽ നാം അത്ഭുതപ്പെടും. ആരോടും സ്നേഹത്തോടും ചിരിയോടും കൂടെയാണ് സംസാരം. കോപത്തോടെയോ ഈർഷ്യയോടെയോ അദ്ദേഹത്തോട് ആർക്കും സംസാരിക്കുവാൻ കഴിയില്ല. എത്ര രോഗികളെ കണ്ടാലും മടുപ്പില്ല. ഓരോ രോഗിയോടും സംസാരിക്കുന്നത് കേട്ടാൽ ആദ്യമായി ഒരു രോഗിയെ കാണുന്നതുപോലെ ശ്രദ്ധയോടും, ശാന്തമായും ആണ്. ഡോക്ടറുമായി രോഗി സംസാരിച്ചു കഴിയുമ്പോൾ പകുതി രോഗം മാറിയിരിക്കും.

ഡോക്ടർ അങ്കമാലിയിൽ ആയിരുന്നപ്പോൾ എല്ലാ ഞായറാഴ്ചയും വി. കുർബ്ബാന കഴിഞ്ഞ് സൺഡേസ്ക്കൂളിൽ പഠിപ്പിക്കുകയും ചെയ്യുമായിരുന്നു.

അദ്ദേഹം ഡൊണേഷൻ ഉദാരമായി കൊടുക്കുമായിരുന്നു. ഞാൻ ഒരിക്കൽ ഒരു പിരിവിന് ചെന്നപ്പോൾ തിരുമേനിക്ക് ഇഷ്ടമുള്ളത് എഴുതിക്കോ എന്ന് പറഞ്ഞ് ചെക്ക് എന്റെ കൈയിൽ തന്നത് ഞാൻ ഓർക്കുന്നു. ഞാൻ പറഞ്ഞതനുസരിച്ച് ഡോക്ടർ തന്നെ സംഭാവന എഴുതി തരികയും ചെയ്തു.

## ഒരു മാനസികരോഗി

പെരുമ്പാവൂരിനടുത്തുള്ള മണ്ണൂർ സ്വദേശിയായ അരികുപുറത്ത് ബഹു. മത്തായി അച്ചൻ തന്റെ മകൻ ജോർജ്ജുകുട്ടിയെ ചികിത്സയ്ക്കായി കൊണ്ടുവന്നു. മാനസികരോഗിയായിരുന്നു. കേരളത്തിലെ പ്രധാന ചികിത്സാകേന്ദ്രങ്ങളിൽ ചികിത്സിച്ചിട്ടും ഫലമുണ്ടായില്ല. ക്രോണിക്ക് ആയതുകൊണ്ട് ചികിത്സിക്കാൻ പറ്റുകയില്ലെന്നും വെല്ലൂരിലെ ഡോക്ടർ പറഞ്ഞു. "അതു പറയാൻ ഡോക്ടർക്ക് അവകാശമില്ലെന്നും, ഫലം തരുന്നത് ദൈവമാണെന്നും രോഗം മാറിയില്ലെങ്കിൽ ഞങ്ങൾ പരാതിപ്പെടുകയില്ല" എന്നും ഞാൻ പറഞ്ഞപ്പോൾ ഡോക്ടർക്ക് സമ്മതമായി. ദൈവം കരുണ ചെയ്ത് അവിടുത്തെ ചികിത്സകൊണ്ട് രോഗി സൗഖ്യം പ്രാപിച്ചു.

ഞാൻ താമസിച്ചിരുന്ന പാഴ്സനേജ് പാലാറിനടുത്തായിരുന്നു. സാധുക്കളായ പല രോഗികളും എന്റെ കൂടെ താമസിച്ചിരുന്നു. ഒരിക്കൽ കവിൾവാർപ്പു (cancer) കൊണ്ട് നാറ്റം പിടിച്ച ഒരു രോഗി പാഴ്സനേജിൽ തന്റെ അടുത്തുകിടക്കുന്നതിനെ ഒരാൾ ചെറുത്തു സംസാരിച്ചു. അപ്പോൾ എന്റെ അടുത്തു വന്നു കിടന്നുകൊൾക എന്നു ഞാൻ പറഞ്ഞു.

വെല്ലൂരിൽ വച്ചുണ്ടായ മറ്റൊരു സംഭവം ഓർക്കുന്നു. നിരണത്ത് മട്ടയ്ക്കൽ ബ. ജോർജ്ജച്ചന്റെ സഹോദരിയെ ഹൃദ്രോഗ ചികിത്സയ്ക്കായി കൊണ്ടുവന്നു. ഓപ്പറേഷൻ നടത്തിയാൽ അമ്പതുശതമാനം പോലും വിജയസാദ്ധ്യതയില്ലെന്ന് ഡോക്ടർമാർ പറഞ്ഞു. മരിക്കുന്നെങ്കിൽ വീട്ടിൽ വച്ചു മരിക്കട്ടെ എന്നായി അച്ചൻ. അവർ മടങ്ങിപ്പോകുന്നതിന് എല്ലാം പായ്ക്ക് ചെയ്തപ്പോൾ ഞാൻ വിവരം ചോദിച്ചറിഞ്ഞു. സാവകാശമായി ഞാൻ അച്ചനോടു സംസാരിച്ചു. ഹൃദ്രോഗിയായി അച്ചനെ ആശ്രയിച്ച് സഹോദരി കുറെനാൾ കിടന്നാലുണ്ടാകാവുന്ന ഭവിഷ്യത്തുകൾ ഞാൻ പറഞ്ഞു. അച്ചന്റെ ഭാര്യ വേണമല്ലോ സഹോദരിയെ ശുശ്രൂഷിക്കുവാൻ. എത്രനാൾ ഇങ്ങനെ ശുശ്രൂഷിക്കും. അതൊരു ഭാരമായിത്തീരുകയില്ലേ? അതേസമയം ഓപ്പറേഷൻ നടത്തി അത് വിജയകരമായി തീരുകയാണെങ്കിലോ? ഒരു ഭാരമുണ്ടാകുകയില്ല. അഥവാ, ഓപ്പറേഷൻ വിജയകരമാകുന്നില്ലെങ്കിലോ നമ്മുടെ ചുമതലകളെല്ലാം തീരും. നാം മനപൂർവ്വം മരിപ്പിക്കുകയല്ലല്ലോ ചെയ്യുന്നത്. രക്ഷപ്പെടുത്താൻ ശ്രമിക്കുകയല്ലേ? അതിനാൽ പ്രാർത്ഥനയോടെ ഓപ്പറേഷൻ നടത്തുകയാണു വേണ്ടതെന്ന് ഞാൻ നിർദ്ദേശിച്ചു. അച്ചൻ എന്റെ ഉപദേശം സ്വീകരിച്ചു. ഓപ്പറേഷൻ വിജയപ്രദമായതിനാൽ തുടർന്നുള്ള പരിശോധനകൾക്കു പോലും വന്നില്ല. ആ സഹോദരി വിവാഹം കഴിച്ച് സന്തോഷമായി ജീവിക്കുന്നു.

## സിസ്റ്റർ വി. കെ. ശോശാമ്മ

വെല്ലൂർ ഹോസ്പിറ്റലിലെ സിസ്റ്റർ വി. കെ. ശോശാമ്മ ഓതറ സെന്റ് മേരീസ് മന്ദിരത്തിലെ (മഠം) അംഗമായിരുന്നു. അവർ പൊതുരംഗത്ത് ഒരിക്കലും പ്രത്യക്ഷപ്പെടാതെ സകലർക്കും സഹായം ചെയ്യുന്ന സ്ത്രീ ആയിരുന്നു. അതിഥികൾ വന്നാൽ, ക്ഷേമാന്വേഷണത്തിനും ക്രമീകരണങ്ങൾക്കുമായി മറ്റാരെയെങ്കിലും പറഞ്ഞയയ്ക്കും. ഞാനവിടെ വികാരിയായി ചുമതലയേറ്റിട്ട് മൂന്നാഴ്ചയോളം സിസ്റ്റർ ശോശാമ്മ എന്നെ കാണാൻ വരികയോ പരിചയപ്പെടുകയോ ചെയ്തില്ല. ഒടുവിൽ ഈ സിസ്റ്ററെക്കുറിച്ച് ഒരാൾ എന്നോടു പറഞ്ഞപ്പോൾ അതാരാണെന്ന് ഞാൻ ചോദിക്കാനിടയായി. ഞാനറിയാതെതന്നെ എന്റെ എല്ലാ കാര്യങ്ങളും സിസ്റ്റർ അന്വേഷിക്കുന്നുണ്ടായിരുന്നു. മഴ പെയ്താലുടൻ അച്ചൻ ആശുപത്രിയിൽ ഏതു വാർഡിലാണ്. കുട കൊണ്ടുവന്നിട്ടുണ്ടോ എന്ന് സിസ്റ്റർ ഫോണിലൂടെ അന്വേഷിച്ചറിയുമായിരുന്നു. ഞായറാഴ്ചതോറും വിശുദ്ധ കുർബ്ബാന കഴിഞ്ഞ് എനിക്കു പ്രഭാതഭക്ഷണം നല്കിയതിനു ശേഷമേ, സിസ്റ്റർ പോകുകയുള്ളു. സാധുക്കളായ രോഗികൾക്ക് ഒരു സ്റ്റൗവിൽ ഭക്ഷണം തയ്യാറാക്കിക്കൊടുക്കുന്നത് ഈ സിസ്റ്ററുടെ ഒരു നിത്യശീലമായിരുന്നു. സിസ്റ്റർ ശോശാമ്മ വാർഡിൽ ഉണ്ടെന്നറിയുന്നതിന് രോഗികളെ നോക്കിക്കണ്ടാൽ മതിയെന്ന് അവിടുത്തെ ഒരു ഡോക്ടർ പറയുമായിരുന്നു.

ഞാൻ വെല്ലൂരിൽനിന്നും കോട്ടയം വൈദികസെമിനാരിയിലേക്ക് ട്രാൻസ്ഫർ ആയി പോന്നതിനുശേഷം പിറ്റെ ഞായറാഴ്ച വി. കുർബ്ബാനയ്ക്കായി ഹാൾ ഒരുക്കുന്നതിന് ഈ സിസ്റ്റർ ചെന്നപ്പോൾ ഇനി മാത്യൂസച്ചനില്ലല്ലൊ എന്ന് ഓർത്ത് സങ്കടപ്പെട്ട് പൊട്ടിക്കരഞ്ഞതായി ഞാൻ പിന്നീടറിഞ്ഞു. അത്ര സ്നേഹസമ്പൂർണ്ണയായിരുന്നു, സാത്വികയായ ആ സന്യാസിനി.

## സിസ്റ്റർ അന്നമ്മ തോമസ്സ്

മറക്കാനാവാത്ത മറ്റൊരു വ്യക്തി ഹരിപ്പാടുകാരി അന്നമ്മ തോമസ്സ് എന്ന നേഴ്സായിരുന്നു. എച്ച് വാർഡിലെ ഇൻചാർജ്ജ് ആയിരുന്ന അവർ തന്റെ ഔദ്യോഗിക ജോലി സമയം കഴിഞ്ഞാൽ പിന്നെ, ഓരോ രോഗിയെയും കണ്ട് അവരുടെ വിശദവിവരങ്ങൾ ചോദിച്ചറിയുമായിരുന്നു. ആശ്വസിപ്പിക്കുമായിരുന്നു. അത്രമാത്രം ആർദ്രമനസ്സിന്റെ ഉടമയായിരുന്നു ഈ മഹതി.

ആശുപത്രിക്കു സമീപം ജെം ടയേഴ്സിലെ ഇടിക്കുള, ബേബി, പാപ്പച്ചൻ എന്നിവർ ആശുപത്രിക്കു പുറത്ത് എന്റെ ഏറ്റവും വലിയ സഹാ

യികളായിരുന്നു. എന്റെ എന്താവശ്യത്തിനും മടികൂടാതെ സഹായവുമായി ഇവർ എത്തുമായിരുന്നു.

കുന്നംകുളത്തുനിന്നും ഒരാൾ മാസംതോറും ഒരു തുക സാധുക്കളായ രോഗികൾക്കു നല്കുവാൻ അയച്ചുതരുമായിരുന്നു. വെല്ലൂരിൽ ചികിത്സയ്ക്കുവന്ന് സൗഖ്യം പ്രാപിച്ചതിന്റെ thanks giving offering ആയിട്ടാണ് അയച്ചിരുന്നത്.

ഞാൻ വെല്ലൂരിലായിരുന്നപ്പോൾ ഒരു ഹൈന്ദവ സഹോദരൻ എന്നോട് ക്രിസ്തീയ വിശ്വാസത്തെക്കുറിച്ചു സംസാരിച്ചു. ദൈവം പാപികളോടു കരുണയുള്ളവനായി പാപങ്ങൾ ക്ഷമിക്കുമെന്ന് പഠിപ്പിക്കുന്നതിനാൽ ഭയരഹിതമായി പാപം ചെയ്യുന്നതിന് ക്രിസ്ത്യാനികൾക്ക് കഴിയുന്നു എന്നും, ഹിന്ദുക്കൾ കർമ്മഫലത്തിൽ വിശ്വസിക്കുന്നതിനാൽ ശിക്ഷയെ ഭയന്ന് പാപം ചെയ്യാതിരിക്കാൻ പരിശ്രമിക്കുന്നെന്നും അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന് ഞാൻ നൽകിയ മറുപടി ചുരുക്കമായി പറയട്ടെ. പാപമോചനം ദൈവം നൽകുന്നതിന്റെ ലക്ഷ്യം പാപരഹിതമായി ജീവിതത്തിലേയ്ക്കു നയിക്കുകയെന്നതാണ്. പാപി പാപംകൊണ്ട് ദൈവത്തെ വേദനിപ്പിക്കയാണ്. സ്നേഹമേറിയ ദൈവത്തെ വേദനിപ്പിക്കുകയില്ലെന്നൊരു തീരുമാനം പാപിയെക്കൊണ്ട് ചെയ്യിക്കുകയാണ് ചെയ്യുന്നത്. അങ്ങനെ പാപമോചനം നല്കുന്നത് പാപരഹിതമായി ജീവിക്കുന്നതിന് സഹായിക്കും.

## Scudder memorial Hospital

വെല്ലൂരിന് 19 മൈൽ സമീപമുള്ള റാണിപ്പെട്ട് Scudder memorial hospital-ലെ ഡീൻ കാർത്തികപ്പള്ളിക്കാരി ഏലിയാമ്മ മാത്യൂസ് അതീവ ഭക്തയായിരുന്നു. മാസത്തിലൊരിക്കൽ ഇടദിവസം അതിരാവിലെ ആ ആശുപത്രിയിൽ ഓർത്തഡോക്സ് ക്രമപ്രകാരമുള്ള വി. കുർബ്ബാന ക്രമീകരിച്ചിരുന്നു. എല്ലാ ദിവസവും ഈ സിസ്റ്ററിന്റെ മുറിയിൽ സന്ധ്യയ്ക്കു നടത്തുന്ന നമസ്ക്കാരത്തിലും ധ്യാനത്തിലും സ്വമേധയാ എല്ലാ നേഴ്സുമാരും സംബന്ധിക്കുമായിരുന്നു.

ഒരു നേഴ്സിംഗ് വിദ്യാർത്ഥിനിയായിരുന്നപ്പോൾ ആശുപത്രി അധികൃതരിൽ ഉണ്ടായ താൽപര്യം മൂലം പഠിത്തം കഴിഞ്ഞ ഉടനെ സ്റ്റാഫിൽ നിയമിച്ചു. അവരുടെ സേവനത്തെ ഏവരും അഭിനന്ദിച്ചിരുന്നു.

## സ്ഥലംമാറ്റ കല്പനകൾ

വെല്ലൂരിൽ രണ്ടു വർഷം കഴിഞ്ഞപ്പോഴേക്കും എന്നെ ബോംബെ ദാദർ പള്ളിയിലേക്ക് ട്രാൻസ്ഫർ ചെയ്തുകൊണ്ട് ഇടവക മെത്രാപ്പോലീത്തായുടെ കൽപനയുണ്ടായി. അവിടേക്കു പോയാൽ എന്റെ മാതൃഇടവകയായ വളയഞ്ചിറങ്ങര പള്ളിപണിക്ക് കുറച്ചു പണം ഉണ്ടാക്കാമായിരുന്നു.

എന്നാൽ ആതുരസേവനത്തിന്റെ മാഹാത്മ്യം, വെല്ലൂരിൽത്തന്നെ തുടരുവാൻ എന്നെ പ്രേരിപ്പിച്ചു. എന്റെ അപേക്ഷപ്രകാരം തിരുമേനി ബോംബേയ്ക്കുള്ള ട്രാൻസ്ഫർ റദ്ദാക്കിത്തന്നു.

വെല്ലൂരിലെ മൂന്നാം വർഷത്തിന്റെ അവസാനം, വൈദികസെമിനാരിയിൽ വാർഡനായി പ്രവർത്തിക്കേണ്ടതിന്റെ അത്യാവശ്യം പറഞ്ഞുകൊണ്ട് പരിശുദ്ധ ബാവാതിരുമേനിയുടെ കല്പനയുണ്ടായി. സെമിനാരിയേക്കാൾ വലുത് ആശുപത്രിയാണെന്ന എന്റെ പ്രതികരണം ബാവാതിരുമേനി സ്വീകരിച്ചു. നാലാം വർഷത്തിന്റെ അവസാനം സെമിനാരിയിലേക്ക് പോയേ മതിയാകൂ എന്ന ബാവാതിരുമേനിയുടെ കൽപന വന്നു. ആ കൽപന ഞാൻ ശിരസ്സാവഹിക്കുകയും ചെയ്തു.



### അദ്ധ്യായം 10

# വൈദികസെമിനാരിയിൽ

1967–ൽ ഞാൻ കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിൽ പരിശുദ്ധ കാതോലിക്കാബാവായുടെ കല്പനയനുസരിച്ച് അദ്ധ്യാപക നായി ചേർന്നു. ഗ്രീക്ക്, സഭാചരിത്രം, counselling and Ministry to the sick എന്നീ വിഷയങ്ങളാണ് ഞാൻ പഠിപ്പിച്ചിരുന്നത്. അദ്ധ്യാപനത്തോ ടൊപ്പം വാർഡൻ എന്ന ചുമതലയും എനിക്കുണ്ടായിരുന്നു. ഇക്കാര ണത്താൽ പൂർണ്ണസമയവും സെമിനാരിയിൽതന്നെ ചെലവഴിക്കുവാൻ ഞാൻ തീരുമാനിച്ചു. സെമിനാരിക്ക് സമീപം കോട്ടയത്തുള്ള ഏതെങ്കിലും ഒരു പള്ളിയിലെ വികാരിയായി എനിക്ക് ചുമതല നിർവ്വഹിക്കാമായിരുന്നു. ആ വഴിക്ക് വളയൻചിറങ്ങര പള്ളിപണിക്ക് കുറച്ചു പണം ലഭ്യമാക്കു കയും ചെയ്യാമായിരുന്നു. എന്നാൽ ഞാൻ ഏറ്റെടുത്ത ഉത്തരവാദിത്തം കുറവു കൂടാതെ നിറവേറ്റുവാൻ ഞാൻ അതിയായി ആഗ്രഹിച്ചതിനാൽ എല്ലാ ഞായറാഴ്ചയും സെമിനാരിയിൽ ഞാനും മാനേജരച്ചനും മാറി മാറി വി. കുർബ്ബാന ചൊല്ലി.

സെമിനാരിയിൽ ക്ലാസ്സുണ്ടായിരുന്ന കാലത്ത് ഞാൻ പുറത്ത് കൺ വെൻഷൻ പ്രസംഗത്തിനോ ബൈബിൾ ക്ലാസ്സ് എടുക്കുന്നതിനോ പോവു കയില്ലായിരുന്നു.

സെമിനാരിയിൽ നാലു മണി മുതൽ ആറു വരെ ഒഴിവുസമയമായി രുന്നു. ആ സമയത്ത് ഞാൻ കോട്ടയം മെഡിക്കൽ കോളജ്, കോട്ടയം ജില്ലാ ആശുപത്രി എന്നിവിടങ്ങളിൽ മാറി മാറി പോയി രോഗികളെ സന്ദർശിച്ച് പ്രാർത്ഥിക്കുമായിരുന്നു. ഈ യാത്രയ്ക്കുപയോഗിക്കുവാനായി ഒരു സൈക്കിൾ വാങ്ങിയിരുന്നു.

ഒരു ദിവസം പ്രിൻസിപ്പൽ ബഹു. പോൾ വറുഗീസ് അച്ചൻ (പിന്നീട് പൗലോസ് മാർ ഗ്രീഗോറിയോസ്) ദൂരയാത്ര കഴിഞ്ഞ് ക്ഷീണിച്ചു വന്ന് വിശ്രമിക്കുകയായിരുന്നു. അദ്ദേഹം റേഡിയോ ഗാനങ്ങൾ ഉച്ചത്തിൽ വച്ചു. അപ്പോൾ വിദ്യാർത്ഥികളുടെ പഠനസമയമായിരുന്നതിനാൽ ഞാൻ അദ്ദേഹത്തിന്റെ മുറിയിലെത്തി കാര്യം ധരിപ്പിച്ചു. ക്ഷമാപണത്തോടെ അദ്ദേഹം റേഡിയോ നിർത്തി.

ബ. പോൾ വറുഗീസച്ചൻ പ്രതിഭാശാലിയായിരുന്നു. ഏതു ചോദ്യ ത്തിനും പുസ്തകങ്ങൾ പരിശോധിക്കാതെ തന്നെ മറുപടി നല്കുവാൻ തക്കവിധം അറിവുള്ള വ്യക്തിയായിരുന്നു. Walking encyclopedia എന്ന് അദ്ദേഹത്തെക്കുറിച്ച് പറയുമായിരുന്നു. ശിശുക്കളോടുള്ള അദ്ദേഹത്തിന്റെ വാത്സല്യം എടുത്തുപറയത്തക്കതായിരുന്നു.

മറ്റദ്ധ്യാപകരിൽ ഏറ്റവും ശ്രദ്ധേയനായ ഒരാളായിരുന്നു ബഹു. എം. വി. ജോർജ്ജ് അച്ചൻ (പിന്നീട് ഗീവറുഗീസ് മാർ ഒസ്താത്തിയോസ്) പണ്ഡിതനും വാഗ്മിയും സ്നേഹസമ്പൂർണ്ണനും ഒപ്പം വിനയസമ്പന്നനുമായിരുന്നു. ഫാദർ റ്റി. ജെ. ജോഷ്വാ, ഫാദർ കെ. എം. അലക്സാണ്ടർ, ഡീക്കൻ കെ. എ. ജോർജ്ജ് എന്നിവർ അത്യുത്സാഹത്തോടെ പഠിപ്പിച്ചിരുന്നു. സുറിയാനി സംഗീതം പഠിപ്പിച്ചിരുന്ന ബ. കോരുത് മല്പാനച്ചൻ ഏവർക്കും പ്രിയങ്കരനായിരുന്നു. ആ കാലത്തെ സെമിനാരി മാനേജർ ആയിരുന്ന ബഹു. റ്റി. വി. വറുഗീസച്ചനും ഞാനും ഉറ്റമിത്രങ്ങളായിരുന്നു. ബാംഗ്ലൂരിൽ നിന്ന് ട്രെയിനിൽ വന്ന് സെമിനാരിയിൽ പഠിപ്പിച്ച ഡോക്ടർ വി. സി. സാമുവൽ അച്ചൻ ആരെയും ബഹുമാനിക്കുന്ന വിനയമുള്ളവനായിരുന്നു.

വൈദികസെമിനാരിയിലെ പെരുന്നാളിന് 'മൂന്നിന്മേൽ കുർബ്ബാന' അർപ്പിക്കുന്നതിൽ ഒരാളായിരിക്കാൻ എന്നോട് ആവശ്യപ്പെടുകയുണ്ടായി. ഞാൻ ചൊല്ലിയില്ല. പക്ഷപാതിത്വം അശേഷം പാടില്ലെന്ന നിഷ്ഠ ഞാൻ പാലിച്ചിരുന്നു. വിദ്യാർത്ഥികൾക്ക് റൂം അനുവദിച്ചുകൊടുക്കുമ്പോൾ അക്ഷരമാലക്രമത്തിൽ റൂം എടുത്തുകൊള്ളുവാൻ പറയും.എന്തെങ്കിലും വിദ്യാർത്ഥികൾക്ക് കൊടുക്കുവാൻ ആരെങ്കിലും തന്നാൽ, നറുക്കിട്ട് ആളെ കണ്ടുപിടിക്കുമായിരുന്നു.



അദ്ധ്യായം 11

# കോലഞ്ചേരി ആശുപത്രിയിൽ

അഞ്ചു വർഷം ഞാൻ സെമിനാരിയിൽ പ്രവർത്തിച്ചു. ഈ സമയത്ത് സെമിനാരിയിൽ പുതിയ അദ്ധ്യാപകർ വന്നു ചേർന്നതിനാലും കോലഞ്ചേരി ആശുപത്രിയിൽ ഒരു ചാപ്ലെയിൻ ആവശ്യമായിരുന്നതിനാലും ഞാൻ സെമിനാരി വിട്ട് കോലഞ്ചേരിക്കു പോയി. മൂവാറ്റുപുഴ - എറണാകുളം റൂട്ടിൽ ആണ് കോലഞ്ചേരി. പരേതനായ എം. ചാക്കോപ്പിള്ള തുടങ്ങിയവരുടെ അത്യുത്സാഹത്തിലും കഠിനാദ്ധ്വാനത്തിലും 1970-ൽ തുടങ്ങിയ മെഡിക്കൽ മിഷൻ ആശുപത്രി ഇന്ന് മെഡിക്കൽ കോളജായി ഉയർത്തപ്പെട്ടിരിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണത്തിന് വിധേയപ്പെട്ടിരിക്കുന്ന ഈ സ്ഥാപനത്തിന്റെ ആദ്യകാലങ്ങളിലെ പ്രധാന വ്യക്തികൾ ഡോക്ടർ കെ. സി. മാമ്മൻ, ഡോ. അന്നമ്മ മാമ്മൻ, ഡോ. ചാക്കോ ജോർജ്ജ്, ഡോ. ജോൺ വെട്ടത്ത്, ഡോ. നവോമി വെട്ടത്ത്, ഡോ. പോൾ പുത്തൂരാൻ എന്നിവരായിരുന്നു. ഡോ. കെ. സി. മാമ്മൻ ശമ്പളം സ്വീകരിക്കാതെയാണ് ഇവിടെ സേവനമനുഷ്ഠിച്ചിരുന്നത്. ഡോ. സി. കെ. ഈപ്പനെ വിട്ടുതരുന്നതിന് അങ്കമാലിക്കാർക്ക് ഒട്ടും ഇഷ്ടമല്ലായിരുന്നു. എന്റെ പിതാവ് കല്പിക്കുന്നത് അനുസരിക്കാതെ എനിക്ക് തരമില്ലെന്ന് ഡോക്ടർ പറഞ്ഞു. ഞാൻ ആശുപത്രിയിൽ ചാപ്ലെയിൻ ആയിരുന്നപ്പോൾ കുറെനാൾ ഔഗേൻ ബാവാ ആശുപത്രിയിൽ വന്നു താമസിച്ചു. ഭക്ഷണം കഴിക്കുമ്പോൾ ആരെങ്കിലും കൂടെ ഭക്ഷണം കഴിക്കണമെന്ന് ബാവാതിരുമേനിക്ക് നിർബ്ബന്ധമായിരുന്നു. രാത്രി എല്ലാവരും പോയിക്കഴിയുമ്പോൾ തിരുമേനി എന്നോട് പറയും "അച്ചൻ ആ കൈ തലയിൽ വച്ച് പ്രാർത്ഥിച്ചിട്ട് പോക."

ജീവിതകാലം മുഴുവനും നിരന്തരം ക്ലോക്കു പ്രവർത്തിക്കുന്നതുപോലെയായിരുന്നു തിരുമേനിയുടെ ദിനചര്യ. വിശ്രമമെന്ന് ഒന്നില്ല. പ്രാർത്ഥന കഴിഞ്ഞാൽ വായന, അല്ലെങ്കിൽ ക്ലാസെടുക്കുക ഇവ തുടർച്ചയായി ചെയ്തിരുന്നു.

കോലഞ്ചേരി ആശുപത്രിയിൽ ഞാൻ ചെല്ലുമ്പോൾ ബഹു. സി. എം. തോമസ് അച്ചൻ ഓർഗനൈസിംഗ് സെക്രട്ടറി ആയിരുന്നു. ഞങ്ങൾ രണ്ടു പേരും ചേർന്ന് രോഗികൾക്കിടയിൽ പ്രവർത്തിച്ചു. താമസിയാതെ അദ്ദേഹം പാത്രിയർക്കീസ് കക്ഷിയിൽ ചേർന്നു. അന്ത്യോഖ്യായിലേക്ക് പോയി. തോമസ് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാനായി. പിന്നീട് കാതോലിക്കായുമായി.

കോലഞ്ചേരിയിൽ ഉദ്ദേശം അഞ്ചു വർഷക്കാലം സേവനമനുഷ്ഠിച്ച്

കഴിഞ്ഞപ്പോൾ ഞാൻ ഒരു വലിയ സർജറിക്കു വിധേയനാകേണ്ടി വന്നു. 1977 ആഗസ്റ്റിൽ റമ്പാനായി. അത്ഭുതകരമായവിധത്തിലാണ് രോഗകാരണം കണ്ടുപിടിക്കപ്പെട്ടത്. കുറെനാളായി എനിക്ക് നെഞ്ചുവേദന അനുഭവപ്പെട്ടിരുന്നു. പല പരിശോധനകൾ നടത്തിയിട്ടും കാരണം കണ്ടുപിടിക്കാൻ സാധിച്ചില്ല. ഒടുവിൽ നാട്ടുചികിത്സയ്ക്കായി പ്രസിദ്ധനായ പട്ടരുമഠത്തിന്റെ അടുത്ത് പോകുന്നതിന് തീയതി നിശ്ചയിച്ചു. ഈ വിവരം ഡോ. കെ. സി. മാമ്മനോടു പറഞ്ഞപ്പോൾ, അദ്ദേഹം എന്റെ അസ്വസ്ഥതകളെപ്പറ്റി വീണ്ടും വിശദമായി അന്വേഷിച്ചു. വേദന മൂലം എനിക്ക് ചുമയ്ക്കുന്നതിനോ തുമ്മുന്നതിനോ കഴിയുമായിരുന്നില്ല. മാത്രവുമല്ല, രാവിലെ ചാപ്പലിലേക്ക് പോകുംവഴി ഞാൻ രണ്ടു ദിവസങ്ങളിൽ വീണുപോയി. എന്റെ കാലുകൾക്ക് തളർച്ച ബാധിച്ചു തുടങ്ങിയെന്ന് ഞാൻ അറിഞ്ഞില്ല. വണ്ടിയിൽ യാത്ര ചെയ്യുമ്പോഴത്തെ ചെറിയ കുലുക്കം തന്നെ എനിക്ക് അതിവേദന ഉളവാക്കുമായിരുന്നു.

ഈ വിവരങ്ങൾ കേട്ടപ്പോൾ ഈ അവസ്ഥയിൽ നാട്ടുചികിത്സയ്ക്ക് പോകുന്നതുകൊണ്ട് പ്രയോജനമില്ലെന്നും ഒന്നുകൂടെ വിശദമായി പരിശോധിക്കണമെന്നും ഡോക്ടർ പറഞ്ഞു. ഇതൊരു തിങ്കളാഴ്ച വൈകുന്നേരമായിരുന്നു.

ചൊവ്വാഴ്ച രാവിലെ ആരംഭിച്ച പരിശോധന ബുധനാഴ്ച ഉച്ചവരെ തുടർന്നു. ഒടുവിൽ ലംബാർ ഫ്ളൂയിഡിൽ പ്രൊട്ടീൻ വളരെ കൂടുതലായുണ്ടെന്ന് കണ്ടെത്തി. ലംബാർ ഫ്ളൂയിഡ് പുറത്തേക്കുപോകാതെ കെട്ടിക്കിടക്കുന്നതിനാലാണ് പ്രൊട്ടീൻ അളവ് വർദ്ധിച്ചതെന്നും ഇത് ട്യൂമർ മൂലമായിരിക്കണമെന്നും കണ്ടുപിടിച്ചു.

ട്യൂമറിന്റെ കൃത്യമായ സ്ഥാനം കണ്ടുപിടിക്കുന്നതിന്, മൈലോഗ്രാം കോലഞ്ചേരിയിൽ ചെയ്താലും ഓപ്പറേഷൻ നടത്തുന്ന ഡോക്ടർ വീണ്ടും മൈലോഗ്രാം നടത്തും. അതിനാൽ വെല്ലൂരിൽ പോയി ഇത് നടത്തുന്നതാണ് ഉത്തമം എന്ന് ഡോക്ടർ നിർദ്ദേശിച്ചു. അതനുസരിച്ച് വെല്ലൂർ മെഡിക്കൽ മിഷൻ ഹോസ്പിറ്റലിലേക്ക് പുറപ്പെട്ടു. ഇങ്ങനെ തക്കസമയത്ത് ഡോ. മാമ്മന്റെ സേവനം ലഭിച്ചില്ലായിരുന്നെങ്കിൽ എന്റെ സ്ഥിതി എന്താകുമായിരുന്നു എന്ന് ചിന്തിക്കുക. അദ്ദേഹത്തോട് എനിക്കുള്ള കടപ്പാട് എത്രയധികമാണ്.

ഉൽക്കണ്ഠയും അതിലുപരി പ്രത്യാശയും നിറഞ്ഞതായിരുന്നു വെല്ലൂർ യാത്ര. രോഗത്തിന്റെ കാഠിന്യത്തെപ്പറ്റി എനിക്ക് നന്നായി അറിവുണ്ടായിരുന്നു. ഓപ്പറേഷന്റെ ഫലം അനുകൂലമായിക്കൊള്ളണമെന്ന് നിർബ്ബന്ധമില്ലായിരുന്നു. നട്ടെല്ലിലെ ട്യൂമർ നീക്കുവാൻ വെല്ലൂരിൽ ഓപ്പറേഷൻ നടത്തിയ ഒരാളുടെ രണ്ടു കാലും തളർന്നുപോയ സംഭവവും എനിക്കറിയാമായിരുന്നു.

എന്നെ ശുശ്രൂഷിക്കുന്നതിനായി എന്റെ സഹോദരി സിസ്റ്റർ മേരിയും, വെല്ലൂർ ഹോസ്പിറ്റലിൽ നിന്ന് റിട്ടയർ ചെയ്തുപോയ സിസ്റ്റർ വി. കെ. ശോശാമ്മയും, കൂട്ടുകാരി സിസ്റ്റർ സോളമനും വെല്ലൂരിലെത്തി. എന്റെ ചികിത്സയുടെ മുഴുവൻ ചെലവുകളും ഡോ. കെ. സി. മാമ്മനും, കോലഞ്ചേരി ആശുപത്രിയുടെ അന്നത്തെ സെക്രട്ടറി ചാക്കോപിള്ള ചേട്ടനും, വഹിക്കുകയും ചെയ്തു.

ഡോ. കെ. വി. മത്തായി ഓപ്പറേഷൻ വിജയകരമായി പൂർത്തീകരിച്ചു. മൂന്നു കാര്യങ്ങൾക്ക് ദൈവത്തോട് ഞാൻ നന്ദി അർപ്പിക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു.

1. ട്യൂമർ വളർന്ന് കാലുകൾ പൂർണ്ണമായും തളർന്നു പോകുന്നതിനുള്ള സാദ്ധ്യതയുണ്ടായിരുന്നപ്പോൾ, അതിന് മുമ്പ് തക്കസമയത്ത് വെല്ലൂരിൽ പോകുവാൻ ദൈവം ഇടയാക്കി.

2. ശരീരത്തിൽ നാഡീവ്യവസ്ഥയും ട്യൂമറും തമ്മിൽ പൂർണ്ണമായി വേർപെടുത്തുന്നതിന് ഡോക്ടർക്ക് സാധിച്ചു.

3. നാഡീവ്യൂഹത്തിന് തകരാർ സംഭവിക്കാതെ ട്യൂമർ മുഴുവനായി നീക്കം ചെയ്യുവാനും കഴിഞ്ഞു.

സുദീർഘമായ സമയം എടുത്ത (9 മണിക്കൂർ) ഓപ്പറേഷൻ വിജയപ്രദമായി നടത്തിയ ഡോ. മത്തായിയോടുള്ള നന്ദി അളവറ്റതാണ്.

വെല്ലൂരിൽ നിന്നും ഡിസ്ചാർജ്ജു ചെയ്തു കഴിഞ്ഞപ്പോൾ കോലഞ്ചേരി ആശുപത്രിയിൽ എന്നെ അഡ്മിറ്റു ചെയ്തു. പൂർണ്ണസുഖം പ്രാപിക്കുന്നതുവരെ എനിക്കു ശുശ്രൂഷ നൽകി.



ഞാൻ പൂർണ്ണസൗഖ്യം പ്രാപിച്ചതിനെ ദൈവത്തിന്റെ അളവറ്റ കൃപയെന്നാണ് ഞാൻ വിശേഷിപ്പിക്കുന്നത്.

**മാത്യൂസ് റമ്പാൻ**

അദ്ധ്യായം 12

# മേല്പട്ട സ്ഥാനത്തേക്ക്

മെത്രാൻ സ്ഥാനത്തേയ്ക്ക് ഞാൻ 54-ാം വയസ്സിൽ തെരഞ്ഞെടുക്കപ്പെട്ടപ്പോൾ സ്വർണ്ണവടിയും സ്ലീബായും ഒരു മെത്രാപ്പോലീത്തായുടെ ലളിതജീവിതത്തിനു ചേർന്നതല്ലെന്ന ചിന്ത എന്നെ മഥിച്ചു. അപ്പോൾ തടി കൊണ്ട് വടിയും സ്ലീബായും ഭംഗിയായി പണിയാമെന്ന് പാമ്പാക്കുട കോനാട്ട് മല്പാനച്ചൻ പറഞ്ഞു തന്നു. ലളിത ജീവിതം കർത്താവിന്റെ അനുഗാമികൾക്ക് ചേരുന്നതായി ഞാൻ വിശ്വസിച്ചിരുന്നു. മൂക്കഞ്ചേരിയിലെ മാർ ഒസ്താത്തിയോസ് തിരുമേനിയും പാമ്പാടി തിരുമേനിയും ലാളിത്യത്തിന് ഉത്തമ മാതൃകയായി എന്നെ സ്വാധീനിച്ചിട്ടുണ്ട്. മെത്രാൻ സ്ഥാനത്തിലേക്ക് പ്രവേശിക്കുന്നതിന്റെ ആദ്യപടിയായി സന്യാസിയാകേണ്ടിയിരുന്നു. 1977 ആഗസ്റ്റിൽ റമ്പാനായി. 1977 നവം. 17-നു വെല്ലൂർ ആശുപത്രിയിൽ വെച്ചു എനിക്ക് നട്ടെല്ലിന്റെ ഓപ്പറേഷൻ നടന്നു. ഡോ. കെ. വി. മത്തായി ആയിരുന്നു ഓപ്പറേഷൻ നടത്തിയത്. പഴഞ്ഞി സെന്റ്മേരീസ് പള്ളിയിൽ വെച്ച് 1978 മെയ് 15-ന് വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ എന്നെയും മറ്റു നാലു പേരേയും എപ്പിസ്കോപ്പാമാരായി വാഴിച്ചു.

## അങ്കമാലി, കോട്ടയം, മെത്രാസനങ്ങളിൽ

മെത്രാഭിഷേകം കഴിഞ്ഞ് ആദ്യം അങ്കമാലി മെത്രാസനത്തിൽ അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ സഹായകനായി നിയോഗിക്കപ്പെട്ടു. ആലുവാ തൃക്കുന്നത്തു സെമിനാരിയിലാണ് അന്ന് താമസിച്ചിരുന്നത്. അങ്കമാലി മെത്രാസനത്തിലെ മിക്ക പള്ളികളും പാത്രിയർക്കീസ് കക്ഷിയുടെ ഭരണത്തിലായിരുന്നു.

നിലവിലുള്ള പള്ളികളിലെ അവകാശം നഷ്ടപ്പെടാതിരിക്കുവാനായി കാതോലിക്കാ കക്ഷിക്കാർ പുതിയ പള്ളികൾ പണിയാതെ ആത്മീയ കാര്യങ്ങൾ അനുഷ്ഠിക്കപ്പെടുന്നതിനായി കാതോലിക്കേറ്റ് സെന്ററുകൾ എന്ന പേരിൽ ചാപ്പലുകൾ സ്ഥാപിച്ചു. ഇത്തരത്തിലുള്ള 'കാതോലിക്കേറ്റ് സെന്ററുകൾ' പണിയുന്നതിന് പണം പിരിക്കുക എന്നതായിരുന്നു എന്റെ ചുമതല.

പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി ആയിരുന്നു അന്ന് കോട്ടയം മെത്രാസനാധിപൻ. ബഥനി ആശ്രമത്തിലെ യൂഹാനോൻ മാർ അത്താനാസ്യോസ് തിരുമേനിയായിരുന്നു സഹായമെത്രാൻ. അപ്രതീക്ഷിതമായി മാർ അത്താനാസ്യോസ് തിരുമേനി കാൻസർ രോഗിയാ

യിത്തീർന്നു. തന്മൂലം എന്നെ കോട്ടയത്തിന്റെ സഹായമെത്രാപ്പോലീത്തായായി നിയമിച്ചു. പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ ഞാൻ താമസിക്കുവാൻ തുടങ്ങി.



അദ്ധ്യായം 13

# ഇടുക്കി മെത്രാസനത്തിൽ

ഈ കാലത്ത് കോട്ടയം മെത്രാസനം രണ്ടായി വിഭജിക്കണമെന്ന ആലോചനയുണ്ടായി. ഇടുക്കി കേന്ദ്രമാക്കി ഒരു മെത്രാസനമുണ്ടായാലേ ദൂരസ്ഥരായ അവർക്ക് പുരോഗതിയുണ്ടാകൂ എന്ന് അവർ പരിശുദ്ധ ബാവാതിരുമേനിയെ കണ്ട് വിവരം അറിയിച്ചു. യാതൊരു സാമ്പത്തിക ഭദ്രതയുമില്ലാത്ത അവിടെ ഒരു മെത്രാസനമുണ്ടായാൽ അവിടേക്ക് വരുവാൻ ബർണബാസ് മെത്രാച്ചനല്ലാതെ മറ്റാരും കാണുകയില്ലെന്ന് ബാവാ അവരോട് പറഞ്ഞു. ഇടുക്കിയിലെ കുറെ ആളുകൾ ഇതു സംബന്ധിച്ച് പാമ്പാടി ദയറായിൽ വന്ന് എന്നോട് സംസാരിച്ചു. സ്വയംപര്യാപ്തമായ ഒരു പള്ളി പോലും ഇടുക്കി മേഖലയിൽ അന്ന് ഇല്ലായിരുന്നു. ഒരു മെത്രാസനത്തിന്റെ ചെലവുകൾ വഹിക്കുവാൻ വേണ്ടത്ര പണം എങ്ങനെ സംഭരിക്കാനാവും എന്ന് ഞാനവരോടു ചോദിച്ചു. കഷ്ടപ്പെടുവാൻ ഞാൻ തയ്യാറാണ്. എന്നാൽ മണ്ടൻ കളിക്കുവാൻ കഴിയില്ല എന്ന് ഞാൻ അവരോടു പറഞ്ഞു.

വീണ്ടും ഞാൻ ചിന്തിച്ചു. 'ഇന്നല്ലെങ്കിൽ നാളെ ഇടുക്കിയിൽ ഒരു മെത്രാസനം ഉണ്ടാകണം. ഇപ്പോൾ ഇടുക്കിക്കാർ വളരെ ഉത്സാഹമായി വന്നിരിക്കുന്നു. ഈ അവസരത്തിൽ അവർ പരമാവധി പ്രവർത്തിക്കും. പിന്നീടാകട്ടെ എന്ന് കരുതിയാൽ അവരിൽ ഈ ഉത്സാഹം നിലനിൽക്കുമോ എന്ന് ആർക്കറിയാം.' അങ്ങനെ ഞാൻ മെത്രാസനത്തിനു വേണ്ടി പ്രവർത്തിക്കാമെന്ന് അവർക്ക് വാക്കു കൊടുത്തു.

1982-ൽ ഇടുക്കി മെത്രാസനം പ്രഖ്യാപിതമായി. മറ്റു സ്ഥലങ്ങളിൽ നിന്ന് പണം പിരിക്കുന്നതിനു മുമ്പ് ഇടുക്കി മെത്രാസനത്തിലെ പള്ളികളിൽ നിന്ന് പരമാവധി പിരിവു നടത്തിയിരിക്കണമെന്ന് ഞാൻ നിർബ്ബന്ധിച്ചു. അതിനാൽ ഓരോ ഇടവകയിലും ഭവന സന്ദർശനം നടത്തി. തുടർച്ചയായി പല ദിവസം നടന്ന് ഞാൻ ക്ഷീണിച്ച് അവശനായി. ദുഷ്കരമായ വഴികളും കുന്നുകളും ഉള്ള നാടാണ്. പോകുന്ന വഴിയിൽ രണ്ടു പ്രാവശ്യം ഞാൻ ചെളിയിൽ വീണു. പിന്നെ കുപ്പായം കഴുകി ഉണക്കിയിട്ടാണ് യാത്ര തുടർന്നത്. ആകെ 90000 രൂപ പിരിച്ചെടുത്തു.

**മെത്രാസന ആസ്ഥാനം**

ഇതോടൊപ്പം തന്നെ മെത്രാസന ആസ്ഥാനം എവിടെ വേണമെന്ന ചിന്തയും ശക്തമായി. താരതമ്യേന തണുപ്പ് കുറവുള്ളതും എല്ലാ ഭാഗത്തേയ്ക്കും റോഡുകളുമുള്ള കട്ടപ്പന മെത്രാസനകേന്ദ്രമാകണമെന്ന്

പലരും നിർദ്ദേശിച്ചു. എന്നാൽ മെത്രാസനത്തിലെ കൂടുതൽ ആളുകളും തെക്കൻഭാഗത്തും പ്രത്യേകിച്ച് കുങ്കിരിപ്പെട്ടി പള്ളിയിലുമാണെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടു. ഇടയൻ ആടുകളുടെ കൂടെ താമസിക്കുന്നതല്ലേ നല്ലത്? കൂടുതൽ ആളുകൾക്ക് എന്നെ സന്ദർശിക്കുന്നതിനും എനിക്ക് കൂടുതൽ ആളുകളെ സന്ദർശിക്കുന്നതിനും പറ്റിയ സ്ഥലം കുങ്കിരിപ്പെട്ടി ആണെന്നു കണ്ടതിനാൽ അവിടെ മെത്രാസനകേന്ദ്രം പണിയുവാൻ തീരുമാനിച്ച് സ്ഥലം വാങ്ങി. ഒരു ചെറിയ അരമന പണിത് അതിൽ താമസമാക്കി. ക്രമേണ വലിയ അരമന പണിതു.

ഒരു കാർ വാങ്ങിയത് ഒരു രാത്രിയിൽ മോഷണവും പോയി. ഇൻഷ്വർ ചെയ്തിരുന്നതിനാൽ പണം കിട്ടി.

### ഡോ. പി. സി. തോമസും നെറ്റിത്തൊഴു മെഡിക്കൽ സെന്ററും

എറണാകുളത്ത് താമസിക്കുന്ന പടിഞ്ഞാറേക്കര ഡോ. പി. സി. തോമസ് ഇടുക്കിയിൽ ഒരു പ്രൈമറി ഹെൽത്ത് സെന്റർ എങ്കിലും തുടങ്ങണമെന്ന് താൽപ്പര്യപ്പെട്ട് പന്തീരായിരം രൂപ തന്നു. അതിനാൽ ഒന്നുമില്ലായ്മയിൽ ഒരു ആശുപത്രി നെറ്റിത്തൊഴുവിൽ ആരംഭിച്ചു. എന്നാൽ അവിടേക്ക് ഒരു ഡോക്ടറെ കിട്ടുക പ്രയാസമായി വന്നു. ഈ സന്ദർഭത്തിൽ ഞാൻ കൽക്കട്ടയിൽ വച്ച് മെഡിക്കൽ കോളജ് അഡ്മിഷന് സഹായിച്ച ഡോ. പി. പി. മത്തായി സേവന സന്നദ്ധനായി വന്നു. നാട്ടിലും വിദേശത്തുമുള്ള അനേകരുടെ സഹായത്താൽ ആ ആശുപത്രി ഇന്ന് ഒരുവിധം ഭംഗിയായി നടക്കുന്നു. അദ്ദേഹത്തിന്റെ ആത്മാർത്ഥമായ സേവനം ഒരു മുതൽകൂട്ടായിരുന്നു.

ഇടുക്കി മെത്രാസനത്തിൽ നിന്ന് യോഗ്യരായവരെ തെരഞ്ഞെടുത്ത് വൈദികസെമിനാരിയിൽ അയച്ച് പഠിപ്പിക്കുകയും തുടർന്ന് വൈദികരാക്കി മെത്രാസനത്തിൽ നിയമിക്കുകയും ചെയ്തു. ഞാൻ ദിവസവും ഭവന സന്ദർശനം നടത്തിയിരുന്നു.



**നെറ്റിത്തൊഴു മെഡിക്കൽ സെന്റർ**

### അമേരിക്കൻ സന്ദർശനം

1985–ൽ ഞാൻ ആദ്യമായി അമേരിക്കയിലെ പള്ളികൾ സന്ദർശിച്ച് ഇടുക്കിക്കു വേണ്ടി പിരിവ് നടത്തി. മി. പി. കെ. ജോർജ്ജ് ആണ് അതിൽ എന്നെ മുഖ്യമായി ഗൈഡു ചെയ്തു സഹായിച്ചത്. മക്കാറിയോസ് തിരുമേനിയുടെ വിലയേറിയ സഹായം രേഖപ്പെടുത്തുന്നു.

ഇടുക്കി മെത്രാസനത്തിന്റെ പുരോഗതിക്കായി ആ കാലത്ത് എന്നോടൊപ്പം വളരെ അദ്ധ്വാനിച്ച പലരുമുണ്ട്. വെരി. റവ. ബസ്കീപ്പാ റമ്പാൻ, റവ. ഫാ. പി. എം. ജോൺ, ചേന്നാട്ടുമറ്റം ആൻഡ്രൂസ്, കോട്ടയം കട ജോർജ്ജുകുട്ടി, മുക്കടയ്ക്കൽ ജോസഫ്, കുത്തതയിൽ ശ്രീമതി മറിയാമ്മ ഏലിയാസ് എന്നിവർ അവരിൽ പ്രധാനികളായിരുന്നു. അരമന മാനേജരായി സ്തുത്യർഹമായ സേവനം അനുഷ്ടിച്ച റവ. ഫാ. എം. സി. എബ്രഹാമിനെ പ്രത്യേകം അനുസ്മരിക്കുന്നു.

### മറ്റു ചുമതലകൾ

ഇടുക്കി മെത്രാസനത്തിന്റെ ചുമതലയോടൊപ്പം തന്നെ സഭ വക കോളജുകളുടെ കോർപ്പറേറ്റ് മാനേജരായും, മർത്തമറിയം വനിതാ സമാജം, ബാലികാസമാജം എന്നിവയുടെ പ്രസിഡന്റായും പ്രവർത്തിച്ചു.

### മദ്യവർജ്ജന പ്രസ്ഥാനം

മദ്യവർജ്ജന പ്രചരണത്തിനായി എല്ലാ വർഷവും ഒരു സംഘമായി സഭ വക സ്കൂളുകൾ ഞാൻ സന്ദർശിക്കുമായിരുന്നു. കോട്ടയം എം. ഡി. ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്ന സി. യു. മാത്യു സാറും റബ്ബർ ബോർഡിലെ ഉദ്യോഗസ്ഥനായിരുന്ന കുര്യാക്കോസ് സാറും ഈ സന്ദർശനങ്ങളിൽ എന്നോടൊപ്പം വരാറുണ്ടായിരുന്നു.



ഇടുക്കി ഭദ്രാസന കേന്ദ്രം

അദ്ധ്യായം 14

# അമേരിക്കൻ മെത്രാസനത്തിലും നോർത്ത് ഈസ്റ്റ് അമേരിക്കൻ മെത്രാസനത്തിലും

1992-ൽ ബാവാതിരുമേനിയുടെ അസിസ്റ്റന്റ് ആയി അമേരിക്കൻ മെത്രാസനത്തിന്റെ ചുമതല എന്നെ ഏല്പിച്ചു. ആ കാലയളവിൽ അമേരിക്കൻ മെത്രാസനത്തിലെ സ്ഥിതി അല്പം ദുർഘടമായിരുന്നു. കുറച്ച് ഇടവകകൾ അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയോടു ചേരാതെ വിഘടിച്ചു നിന്നിരുന്നു. അവർക്കായി ഒരു മെത്രാസനം വേണമെന്നും അല്ലെങ്കിൽ ബാവാതിരുമേനി നേരിട്ടു ഭരിക്കണമെന്നും അവർ ആവശ്യപ്പെട്ടു. മെത്രാസനം രണ്ടാക്കേണ്ടതില്ല എന്നും ഒരു പുതിയ മെത്രാനെ അയച്ചാൽ മതി എന്നും മക്കാറിയോസ് തിരുമേനി അഭിപ്രായപ്പെട്ടു. അങ്ങനെയെങ്കിൽ ആരെ അയയ്ക്കണമെന്ന ചിന്ത ഉയർന്നു. പല മെത്രാച്ചന്മാരും വിസമ്മതം പറഞ്ഞു. ഒടുവിൽ എന്നെ അയയ്ക്കണമെന്ന തീരുമാനമായപ്പോൾ ഞാൻ എതിര് പറഞ്ഞില്ല.

അന്ന് മെത്രാസനകേന്ദ്രമെന്നൊന്ന് അമേരിക്കയിൽ ഇല്ലായിരുന്നു. ഇവിടെ വന്നെത്തിയ എനിക്ക് താമസിക്കുന്നതിന് ഒരു പള്ളിമുറി പോലും ലഭിച്ചില്ല. താൽക്കാലികമായി വീടുകളിൽ താമസിച്ചു. ഒടുവിൽ ന്യൂയോർക്കിലെ ബലറോസിൽ ഇപ്പോഴുള്ള കെട്ടിടം വാങ്ങി താമസമാക്കി. നാലു പള്ളിക്കാർ മക്കാറിയോസ് തിരുമേനിയോടൊപ്പം തുടർന്നു. കാലാന്തരത്തിൽ അവരും എന്നോടൊപ്പം ചേർന്നു.

**ഒരു കാറപകടം**

നാട്ടിൽ വെച്ച് ഒരു കാറപകടമുണ്ടായത് ഇവിടെ സ്മരണീയമാണ്.

ബ. പി. എം. ചെറിയാനച്ചന് വിസ കിട്ടാതെ വന്നപ്പോൾ ഞാൻ പെരുമ്പാവൂർ നിന്നും മദ്രാസിന് കാറിൽ രാത്രി പോകേണ്ടി വന്നു. ഞാനും ബ. അച്ചനും ഡ്രൈവറും വണ്ടിയിൽ ഉണ്ടായിരുന്നു. പാതിരാസമയത്ത് വണ്ടി റോഡരുകിലെ ഒരു കനാലിൽ വെള്ളത്തിൽ വീണു. വെള്ളത്തിൽ നിന്നും കയറി, കോട്ടയത്തു നിന്നും വരുത്തിയ മറ്റൊരു കാറിൽ മദ്രാസിലേക്കു യാത്ര തുടർന്നു. രാവിലെ മദ്രാസിൽ ചെന്നെത്തുകയും വിസ ഓഫീസിൽ ചെന്ന് കാര്യം സാധിക്കുകയും ചെയ്തു. താമസിയാതെ ഞാൻ അമേരിക്കയിലേക്കു പോന്നു.

ഡാളസ് സെന്റ് ജോർജ്ജ് പള്ളിയിൽ ഞാൻ വരുന്നതിനു മുമ്പു തന്നെ പല കലഹങ്ങൾ ഉണ്ടായിരുന്നു. രണ്ടുപേർ അസ്വസ്ഥതകൾക്ക് കാരണക്കാരായിരുന്നു. അവർ നാട്ടിൽ നിന്ന് ഒരച്ചനെ വരുത്തി കേസും ബഹളവുമായി. ഒടുവിൽ അവർ രണ്ടുപേരെ പുറത്താക്കി സമാധാനം സ്ഥാപിക്കാൻ സാധിച്ചു.

ന്യൂയോർക്കിൽ Elmont സെന്റ് ഗ്രിഗോറിയോസ് പള്ളിയിലെ അച്ചനെ ട്രാൻസ്ഫർ ചെയ്ത് പുതിയ അച്ചനെ നിയമിച്ചതിനെ തുടർന്ന് ബഹള മായി. കേസുമായി. ഒടുവിൽ സ്വയം എന്നോടു ചേർന്നു.

ഷിക്കാഗോയിലെ സെന്റ് ഗ്രിഗോറിയോസ് പള്ളി (Oak Park) യിൽ ഭിന്നതയുണ്ടായിരുന്നപ്പോഴാണ് ഞാൻ മെത്രാസനത്തിന്റെ ചുമതല ഏറ്റു വന്നത്. കോടതിയിൽ കേസുണ്ടായിരുന്നു. ജഡ്ജി പറഞ്ഞു, ബിഷപ്പു വരുന്നുണ്ടല്ലോ അദ്ദേഹം കാര്യങ്ങൾ തീരുമാനിക്കട്ടെ എന്ന്. വികാരി അച്ചനും കുറെ ജനങ്ങളും ഒരു വശവും മറ്റുള്ളവർ മറുവശത്തുമായി രുന്നു. അവർ രണ്ട് ഇടവകകളായി പിരിഞ്ഞു. ദൈവകൃപയാൽ ആ പ്രശ്നങ്ങളും പരിഹരിക്കപ്പെട്ടു.

റവ. ഫാ. ജോൺസൺ (ഇപ്പോൽ നിക്കോദിമോസ് മെത്രാൻ) ഞാൻ വന്നകാലം മുതൽ എന്റെ സെക്രട്ടറിയും അരമന മാനേജരുമായി സ്തുത്യ ർഹമായ സേവനം അനുഷ്ഠിച്ചു. റവ. ഫാ. പീലിപ്പോസും അരമനയിൽ താമസിച്ച് എന്നെ സഹായിച്ചു.

## സഹായ മെത്രാപ്പോലീത്താ

2002-ൽ സഖറിയ മാർ നിക്കോളാവോസ് തിരുമേനി അസിസ്റ്റന്റ് മെത്രാപ്പോലീത്താ ആയി അരമനയിൽ താമസമാക്കി. എന്നെ സ്വന്തം പിതാവിനെപ്പോലെ സ്നേഹിക്കുകയും ബഹുമാനിക്കുകയും സഹായി ക്കുകയും ചെയ്തുവരുന്നു. തിരുമേനിയുടെ സേവനം ഏറ്റവും വിലയേ റിയതാണ്.

റവ. ഡീക്കൻ റോയി പി. ജോർജ്ജ് (ഇപ്പോൾ അച്ചൻ), റവ. ഡീക്കൻ കുര്യാക്കോസ് വർഗീസ് (ഇപ്പോൾ അച്ചൻ), റവ. ഡീക്കൻ ഷിനോജ് തോമസ് എന്നിവർ സെക്രട്ടറിമാരായി സേവനം അനുഷ്ഠിച്ചു. അവരുടെ ശുശ്രൂഷകൾ സ്നേഹനിർഭരമായിരുന്നു. റവ. ഫാ. ഡോ. പി. സി. തോമസ് അരമന മാനേജരായി സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു. അദ്ദേഹം ഇപ്പോൾ നാഗ്പൂർ സെമിനാരിയിലേക്ക് പോയിരിക്കുകയാണ്.

ഇപ്പോഴത്തെ മെത്രാസന സെക്രട്ടറി റവ. ഫാ. ജോൺ തോമസച്ചനും, മെത്രാസന അത്മായ ട്രസ്റ്റി റോയി എണ്ണശേരിലും ഉത്സാഹമായി സേവനം അനുഷ്ഠിക്കുന്നു.

Dr. Alexander Tharakan (Dentist) എന്റെ പല്ലിന്റെ കാര്യങ്ങൾ നോക്കിയിരുന്നു. ഡോ. ഇല്ലിമൂട്ടിൽ കുര്യാക്കോസും, ഡോ. ബെന്നി ജോർജ്ജും എന്റെ സ്വന്തം ഡോക്ടേഴ്സായി സേവനം അനുഷ്ഠിച്ചിരുന്നു. ഇവരോടുള്ള നന്ദിയും സ്നേഹവും പ്രകാശിപ്പിക്കുന്നു.

**ആത്മീയ പ്രസ്ഥാനങ്ങൾ**

സൺഡേസ്കൂളിലെ പുസ്തകങ്ങൾ revision ചെയ്തുകൊണ്ടിരിക്കുന്ന കോര മാണിയുടെ സേവനം പ്രത്യേകം പ്രസ്താവ്യമാണ്. മർത്തമറിയം സമാജം പ്രത്യേക പിരിവു നടത്തി ചാരിറ്റിക്ക് അയച്ചുകൊടുക്കുന്നു. മെത്രാസന അടിസ്ഥാനത്തിലാണ് അയയ്ക്കുന്നത്.

Family and youth conference, orthodox V.B.S. ഇവ ക്രമമായി നടക്കുന്നു. MGOCSM ന്റെ ആഭിമുഖ്യത്തിൽ leaders training camp വിവിധ സ്ഥലങ്ങളിൽ നടത്തിവരുന്നു.

**മെത്രാസന വിഭജനം**

2009-ൽ അമേരിക്കൻ മെത്രാസനം നോർത്ത് ഈസ്റ്റ്, സൗത്ത് വെസ്റ്റ് എന്നിങ്ങനെ രണ്ടായി വിഭജിക്കപ്പെട്ടു. അഭിവന്ദ്യ നിക്കോളാവോസ് തിരുമേനി നോർത്ത് ഈസ്റ്റ് മെത്രാസനത്തിൽ എന്നോടൊപ്പം തുടരുന്നു. അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി സൗത്ത് വെസ്റ്റ് അമേരിക്കൻ മെത്രാസനാധിപനായി പ്രവർത്തിക്കുകയും ചെയ്യുന്നു.

**Indian cultural and communities centre**

ന്യൂയോർക്ക് സംസ്ഥാന ഗവൺമെന്റ് സാമൂഹ്യപുരോഗതിക്കായി ചുരുങ്ങിയ വിലയ്ക്ക് വസ്തുക്കൾ വില്ക്കുന്നതായി നമ്മുടെ സഭാംഗമായ ക്യാപ്റ്റൻ കോശി തോമസ് (ക്യാപ്റ്റൻ സണ്ണി) മനസ്സിലാക്കി. ക്വീൻസിൽ കോമൺവെൽത്ത് ബുളവാഡിൽ ഇപ്പോഴുള്ള അരമനയ്ക്കു സമീപത്ത് creedmore project ന്റെ ഭാഗമായ 5 ഏക്കർ ഗവൺമെന്റ് വക സ്ഥലം നമുക്കു ലഭിക്കുന്നതിന് ക്യാപ്റ്റൻ സണ്ണിയുടെ പ്രധാന നേതൃത്വത്തിൽ അപേക്ഷ നൽകി.

പള്ളിയുടെയോ മെത്രാസനത്തിന്റെയോ പേരിൽ ഗവൺമെന്റ് സ്ഥലം വാങ്ങാൻ പ്രയാസമായതിനാൽ Indian Cultural and community centre എന്ന incorporation ന്റെ പേരിൽ 2008 ജൂലൈ 1-ന് 2 മില്യൻ ഡോളറിന് ഈ സ്ഥലം വാങ്ങാൻ സാധിച്ചു.

ഈ സംരംഭം സാദ്ധ്യമാക്കിത്തീർത്തതിൽ Dr. Paul, Mr. Saju Varghese, Mr. Eappen Chacko, Mr. Kuriakose Varkey, Very Rev. Fr. Dr. P. S. Samual cor-episcopa, Rev. Dr. C. K. Rajan എന്നിവരുടെ സഹായം ലഭിച്ചത് പ്രശംസ

നീയമാണ്. ഇതിൽ തനെ Mr. Kuriakose Varkey, Captain Sunny എന്നിവർ ആദിയോടന്തം കഠിനമായി പരിശ്രമിച്ചു എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. Captain Sunny യുടെ മകൻ സനു തോമസാണ് co-operation രൂപീകരിച്ചത്. സെനറ്റർ Frank Padavan ന്റെ ആത്മാർത്ഥമായ ഉദാരമായ സഹായം ഗവൺമെന്റിൽ നമുക്ക് വളരെയധികം പ്രയോജനപ്പെട്ടു എന്നത് നന്ദിയോടെ സ്മരിക്കുന്നു.

മെത്രാസനത്തിലെ ചില പട്ടക്കാരും, ചില അംഗങ്ങളും ഞാൻ ആവശ്യപ്പെടാതെ സ്വമേധയാ മെത്രാസനകാര്യങ്ങളെക്കുറിച്ചും, എന്റെ ആവശ്യങ്ങളെക്കുറിച്ചും താൽപര്യമായി അന്വേഷിച്ചിരുന്നത് സന്തോഷത്തോടെ ഓർക്കുന്നു. അവർ ആരൊക്കെയെന്ന് ഞാൻ എടുത്തുപറയുക ബുദ്ധിമുട്ടായതിനാൽ അത് ചെയ്യുന്നില്ല.

മെത്രാസന സെക്രട്ടറി ബ. ജോൺ തോമസ് അച്ചനും, മെത്രാസനത്തിലെ ട്രസ്റ്റി റോയി എണ്ണശ്ശേരിലും ഉത്സാഹമായി പ്രവർത്തിക്കുന്നു. പുതിയ അരമന കെട്ടിടം പണിതതിൽ മനോഹരവും വിലയേറിയതുമായ ഫർണിച്ചർ ചുരുങ്ങിയ വിലയ്ക്കു വാങ്ങിക്കുന്നതിൽ റോയി കാണിച്ച ബുദ്ധിവൈഭവം ഏറ്റവും ശ്ലാഘനീയമാണ്.

### മെത്രാസനത്തിന് പുതിയ ആസ്ഥാനം

2009-ൽ ന്യൂയോർക്കിലെ മട്ടൻ ടൗണിൽ 3 ഏക്കർ അരമനയ്ക്കായി വാങ്ങുകയും അരമന പണിയുകയും ചെയ്തു. ആകെ രണ്ടര മില്ല്യൺ ഡോളർ ചെലവായി. ബെയ്സ്മെന്റ് ഉൾപ്പെടെ 8,000 സ്ക്വയർ ഫീറ്റുണ്ട്. ഏറ്റവും കൂടുതൽ തുക തന്നവർ ഡോ. ബാബു തച്ചറയും, മിസ്റ്റർ റോയി എണ്ണശ്ശേരിലുമാണ്. 2010 സെപ്തംബറിൽ ആസ്ഥാനം അവിടേക്കു മാറ്റി.

2011 ജനുവരി 18-ൽ എന്റെ അപേക്ഷയനുസരിച്ച് കാതോലിക്കാബാവാ തിരുമേനി എന്നെ ഭരണത്തിൽ നിന്നും ഒഴിവാക്കി.

അഭിവന്ദ്യ നിക്കൊളൊവാസ് തിരുമേനിയെ മെത്രാസനത്തിന്റെ മെത്രാപ്പോലീത്തായായി നിയമിക്കുകയും അത്യധികം സന്തോഷത്തോടെ മെത്രാസനം തിരുമേനിയെ സ്വീകരിക്കുകയും ചെയ്തു.

കൊച്ചുതിരുമേനിയുടെയും, ബ. പി. എസ്. ശമുവേൽ കോർഎപ്പിസ്ക്കോപ്പാ അച്ചന്റേയും, റോയ് എണ്ണശ്ശേരിലിന്റെയും മെത്രാസനത്തിലേക്കുള്ള സേവനം വളരെ വിലയേറിയതാണ്.

അങ്കമാലി മെത്രാസനത്തിലെ രണ്ടുപേരുടെ വിവരം പ്രത്യേകം പ്രസ്താവ്യമാണ്.

### 1. വെരി. റവ. ഒ. സി. വർഗീസ് കോറെപ്പിസ്ക്കോപ്പാ

കുറുപ്പംപടി എം.ജി.എം. ഹൈസ്ക്കൂളിൽ എന്റെ അദ്ധ്യാപകനായിരുന്നു. പല പള്ളികളിലും പ്രശസ്ത സേവനം അനുഷ്ഠിച്ച ശേഷം ഒടുവിൽ വേങ്ങൂർ കാതോലിക്കേറ്റ് സെന്ററിൽ വികാരിയായി സേവനം അനുഷ്ഠിക്കുമ്പോഴാണ് വാർദ്ധക്യത്തിൽ മരിച്ചത്. "ഇതാ സാക്ഷാൽ ഇസ്രായേല്യൻ ഇവനിൽ കപടമില്ല" എന്ന് കർത്താവ് നഥാനിയേലിനെ (ബർത്തുൽമായി) ക്കുറിച്ചു കല്പിച്ചതുപോലെ ഏതൊരുവനും ഒ. സി. അച്ചനെക്കുറിച്ച് പറയുമായിരുന്നു. പണ്ഡിതനും കൂർമ്മബുദ്ധിയും പരോപകാരിയും ഭക്തനും കാതോലിക്കാപക്ഷത്തെ ഉറച്ച നേതാവുമായിരുന്ന അദ്ദേഹം കോറെപ്പിസ്കോപ്പാ ആയി.

### 2. പെരുമ്പാവൂർക്കാരൻ ടി. എം. വറുഗീസ് തോമ്പ്ര കുടുംബാംഗമെന്ന നിലയിൽ എന്റെ സ്വന്തക്കാരനുമായിരുന്നു.

കാതോലിക്കാപക്ഷത്തെ ഒരു ഉന്നത നേതാവായിരുന്ന വറുഗീസ് ഏവരാലും ബഹുമാനിക്കപ്പെട്ടിരുന്നു. തടിക്കച്ചവടമായിരുന്നു ബിസിനസ്സ്. ഒരു വാഗ്മിയായിരുന്ന ഇദ്ദേഹം പെരുമ്പാവൂർപള്ളിയിലെ കാതോലിക്കാപക്ഷത്തുള്ളവർക്ക് എല്ലാ ഞായറാഴ്ചയും പ്രാർത്ഥനായോഗം നടത്തി പ്രസംഗിക്കുമായിരുന്നു. സഭാ മാനേജിംഗ് കമ്മിറ്റി മെമ്പറായിരുന്നു. നാട്ടുകാർക്ക് എല്ലാം പരോപകാരിയായിരുന്നു. പാത്രിയർക്കീസുകാർ ധൈര്യശാലിയായിരുന്ന ഇദ്ദേഹത്തെ ഒരു സെറ്റ് അക്രമികളെ അയച്ച് കൊല്ലുകയായിരുന്നു. നമ്മുടെ സഭയുടെ ഒരു രക്തസാക്ഷിയായി ഇദ്ദേഹം സ്മരിക്കപ്പെടും.

## അനുബന്ധം

# 1. സ്നേഹത്തെക്കുറിച്ച് ഒരു ലേഖനം

“നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്വിൻ” (1 കോരി. 16:14).

### സ്നേഹമെന്നാൽ എന്ത്?

സ്വന്തം നന്മയെ പരിത്യജിച്ചും മറ്റുള്ളവരുടെ നന്മയ്ക്കു വേണ്ടി കരുതിയും പ്രവർത്തിക്കുന്ന മനോഭാവമാണ് സ്നേഹം. സ്വയം കേന്ദ്രീകൃതമായ ജീവിതത്തിൽ നിന്നും മറ്റുള്ളവരെ കേന്ദ്രീകരിച്ചുള്ള ജീവിതമാണ് ഇത്.

### യഥാർത്ഥ സ്നേഹത്തിന്റെ വിശേഷണങ്ങൾ

യഥാർത്ഥ സ്നേഹം ഹൃദയസമ്പൂർണ്ണവും ത്യാഗപരവും വ്യവസ്ഥരഹിതവുമാണ്. ഇത്തരത്തിലുള്ള സ്നേഹം ദൈവത്തിൽ മാത്രമേ കാണുന്നുള്ളു. സ്വർഗ്ഗസ്ഥനായ പിതാവ് തന്റെ ഏകജാതനായ പുത്രനെ മനുഷ്യജാതിയെ പാപത്തിൽ നിന്ന് രക്ഷിക്കുന്നതിനായി നല്കി. ഇത് ഹൃദയസമ്പൂർണ്ണമായ സ്നേഹമാണ്. യേശുക്രിസ്തുവിന്റെ ജീവിതം മുഴുവനും ഹൃദയസമ്പൂർണ്ണമായ സ്നേഹമായിരുന്നു. “മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല ശുശ്രൂഷിപ്പാനും, അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രെ വന്നത്” (വി. മർക്കോസ് 10:45) എന്ന് കർത്താവ് അരുൾ ചെയ്തിരിക്കുന്നു. നമ്മുടെ കർത്താവ് തന്നോട് ചോദിച്ചതിലപ്പുറമായി നൽകി. ശിശുക്കളെ അനുഗ്രഹിക്കുന്നതിനായി കർത്താവിന്റെ അടുക്കൽ കൊണ്ടുവന്നപ്പോൾ താൻ ഓരോരുത്തരെ ആയി എടുത്ത് അവരെ അനുഗ്രഹിച്ച് തന്റെ വ്യക്തിപരമായ സ്നേഹത്തെ പ്രദർശിപ്പിച്ചു. “നീ രാജത്വം പ്രാപിച്ചു വരുമ്പോൾ എന്നെ ഓർക്കണമെന്ന്” (വി. ലൂക്കോസ് 23:43) പ്രാർത്ഥിച്ച വലത്തുഭാഗത്തെ കള്ളനോട് “ഇന്ന് നീ എന്നോടു കൂടെ പറുദീസയിൽ ഇരിക്കുമെന്ന് ഞാൻ സത്യമായി നിന്നോടു പറയുന്നു” എന്ന് കർത്താവ് അരുൾ ചെയ്തു.

നമ്മുടെ കർത്താവിന്റെ ജീവിതം മുഴുവനും ത്യാഗപരമായിരുന്നു. മനുഷ്യജാതിയുടെ രക്ഷയ്ക്കായി താൻ ബലിയായി സ്വയം അർപ്പിക്കുകയും ചെയ്തു.

നമ്മുടെ കർത്താവിന്റെ സ്നേഹം വ്യവസ്ഥരഹിതവുമായിരുന്നു. പാപിയും തളർവാതരോഗിയുമായവനെ കർത്താവ് വ്യവസ്ഥരഹിതമായി സൗഖ്യപ്പെടുത്തി. അനന്തരം പാപം ചെയ്യരുതെന്ന് ഉപദേശിക്കുകയും ചെയ്തു. പാപത്തിൽ പിടിക്കപ്പെട്ട സ്ത്രീക്ക് കർത്താവു വ്യവസ്ഥാരഹി

തമായ പാപമോചനം നല്കി (വി. യോഹ. 8:11). മൂന്നു പ്രാവശ്യം തന്നെ തള്ളിപ്പറഞ്ഞ പത്രോസിന് വ്യവസ്ഥരഹിതമായി കർത്താവ് പാപമോചനം നല്കുകയും, കുഞ്ഞാടുകളേയും ആടുകളേയും മേയ്ക്കുന്നതിനുള്ള ചുമതല ഏല്പ്പിക്കുകയും ചെയ്തു. മുടിയനായപുത്രന്റെ ഉപമയിൽ സ്വത്തെല്ലാം നശിപ്പിച്ചിട്ടു മടങ്ങിവന്ന മകനെ അപ്പൻ വ്യവസ്ഥരഹിതമായി സ്വീകരിച്ചു.

നമ്മുടെ കർത്താവ് നമ്മെ സ്നേഹിച്ചതുപോലെ നാം തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്ന് കർത്താവ് കൽപിച്ചിരിക്കുന്നു. "ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നാകുന്നു എന്റെ കല്പന" (വി. യോഹ. 15:12). ഹൃദയസമ്പൂർണ്ണവും ത്യഗപരവും വ്യവസ്ഥരഹിതവുമായ സ്നേഹമാണ് ഇവിടെ ഉദ്ദേശിക്കുന്നത്.

## സ്നേഹത്തിന്റെ പ്രാധാന്യം

സ്നേഹത്തിന്റെ പ്രാഥമിക പ്രാധാന്യം സകലവും സ്നേഹത്തിൽ ചെയ്യണമെന്ന ചുമതലയ്ക്ക് കാരണമാകുന്നു. അതുകൊണ്ടാണ് നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്വിൻ (1 കൊരി. 16:14) എന്ന് വി. പൗലോസ് പറയുന്നത്. നാം എല്ലാവരും ധനത്തിനും ആരോഗ്യത്തിനും ജ്ഞാനത്തിനും സ്വസ്ഥതയ്ക്കുംവേണ്ടി ആഗ്രഹിക്കുകയും അപേക്ഷിക്കുകയും ചെയ്യുന്നു. അതേസമയത്ത് സ്നേഹത്തിന് അതർഹിക്കുന്ന പ്രാധാന്യം നാം നല്കുന്നില്ല. ധനവും ആരോഗ്യവും ജ്ഞാനവും സ്വസ്ഥതയും ആവശ്യം തന്നെ. എന്നാൽ സ്നേഹത്തിന്റെ അഭാവത്തിൽ അവ നിഷ്ഫലമായിത്തീരുന്നു. സന്തോഷത്തിനും പുരോഗതിയ്ക്കും സ്നേഹമില്ലെങ്കിൽ മറ്റെന്തെല്ലാം ഉണ്ടായാലും മതിയാവുകയില്ല. ധനം നമുക്ക് ആവശ്യമായതെല്ലാം വാങ്ങിക്കുന്നതിന് ആവശ്യമാണ്. വേല ചെയ്യുന്നതിന് ആരോഗ്യം ആവശ്യമാണ്. നേരായ വഴി അറിഞ്ഞ് പ്രവർത്തിക്കുന്നതിന് ജ്ഞാനം വേണ്ടിയിരിക്കുന്നു.

സ്വസ്ഥതയുണ്ടെങ്കിലേ ശ്രദ്ധ കേന്ദ്രീകരിച്ചു ചിന്തിക്കുന്നതിന് സാധിക്കൂ. ഇവയോടു ചേർന്ന് സ്നേഹം പ്രവർത്തിക്കുമ്പോൾ എല്ലാം സഫലമായിത്തീരുന്നു. നമ്മുടെ പ്രവൃത്തികൾ സ്നേഹത്തിൽ നിന്നുളവാകുന്നതും സ്നേഹത്തിലേക്ക് നയിക്കുന്നതുമായിരിക്കണം.

ഒരു സംഖ്യയിൽ ആദ്യത്തെ അക്കത്തിന്റെ പ്രാധാന്യം പോലെയാണ് സ്നേഹം. ഒന്ന് ആദ്യമേ ഇട്ടാൽ പിന്നീട് ഇടുന്ന ഓരോ പൂജ്യത്തിനും വിലയുണ്ട്. ഒന്ന് ആദ്യമേ ഇടുന്നില്ലെങ്കിൽ പൂജ്യത്തിന് ഒന്നിനും വിലയില്ലെന്ന് വരും.

സ്നേഹമുണ്ടെങ്കിൽ ധനവും ആരോഗ്യവും ജ്ഞാനവും സ്വസ്ഥതയും സഫലമായിത്തീരുന്നു.

പരമാവധി ദൈവത്തെ സ്നേഹിക്കേണ്ടതായ ചുമതല.

നമുക്കുള്ളതെല്ലാം ദൈവത്തിന്റെ ദാനമാണ്. "താൻ എല്ലാവർക്കും ജീവനും ശ്വാസവും സകലവും കൊടുക്കുന്നവൻ" (അപ്പോ. 17:25).

ദൈവത്തിൽകൂടിയാണ് നാം സകലവും പ്രവർത്തിക്കുന്നത്. "അവ നിലല്ലൊ നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത്" (അപ്പോ. 17:28). ദൈവത്തെ പിരിഞ്ഞ് നമുക്ക് ഒന്നും ചെയ്യാൻ കഴിയുക യില്ല. "എന്നെ പിരിഞ്ഞു നിനക്ക് ഒന്നും ചെയ്യുവാൻ കഴിയുകയില്ല" (വി. യോഹ. 15:5) എന്ന് കർത്താവ് പറയുന്നു.

ഇക്കാരണങ്ങളാൽ നാം ദൈവത്തോടു സകലത്തിനും നന്ദിയുള്ളവ രായിരിക്കണം.

"യഹോവ എനിക്ക് ചെയ്ത സകല ഉപകാരങ്ങൾക്കും ഞാൻ അവന് എന്തു കൊടുക്കും" (സങ്കീ. 116:12) എന്ന് സങ്കീർത്തനക്കാരൻ പറയുന്നു.

"നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും കൂടെ സ്നേഹി ക്കണം" (വി. മർക്കോ. 12:30) എന്ന് കർത്താവ് പറയുന്നു.

"ആകയാൽ തിന്നാലും കുടിച്ചാലും എന്തു ചെയ്താലും എല്ലാം ദൈവ ത്തിന്റെ മഹത്വത്തിനായി ചെയ്വിൻ'' എന്ന് (1 കൊരി. 10:31) വി. പൗലോസ് പറയുന്നു.

### സ്നേഹത്തിൽ വളരേണ്ടതെങ്ങനെ?

അവസാനത്തെ ന്യായവിധി ദിവസം "എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തന് നിങ്ങൾ ചെയ്തിടത്തോളം എല്ലാം എനിക്ക് ചെയ്തു" (വി. മത്താ. 25:40) എന്ന് കർത്താവ് പറയുന്നു. അതിനാൽ നാം മനുഷ്യർക്ക് നന്മ ചെയ്യുമ്പോഴെല്ലാം ദൈവത്തിന് ചെയ്യുകയാണെന്ന് ഓർക്കണം.

ഉയിർത്തെഴുന്നേറ്റ കർത്താവ് പത്രോസിനോട് "നീ എന്നെ സ്നേഹി ക്കുന്നുവോ" എന്ന് മൂന്നു പ്രാവശ്യം ചോദിക്കുകയും "സ്നേഹിക്കുന്നു" എന്ന് മറുപടി പറഞ്ഞപ്പോൾ തന്റെ കുഞ്ഞാടുകളേയും ആടുകളേയും മേയ്ക്കൂ എന്ന് കൽപിക്കുകയും ചെയ്തതിനാൽ ദൈവത്തെ പ്രതി നാം മനുഷ്യരെ സ്നേഹിക്കണമെന്ന് നാം നമ്മോടു തന്നെ പറഞ്ഞുകൊണ്ടി രിക്കണം (വി. യോഹ. 2:15-17).

മനുഷ്യരെ സ്നേഹിക്കുന്നതിനുള്ള മറ്റൊരു മാർഗ്ഗം സകലത്തിലും നമ്മെ പോലെയുള്ള സമസൃഷ്ടികളായി മനുഷ്യരെ കാണുകയാണ്.

അപ്പോൾ നാം നമ്മെ സ്നേഹിക്കുന്നതുപോലെ മനുഷ്യരെ സ്നേഹിക്കുവാൻ സാധിക്കും.

സഹിക്കവയ്യാത്ത വേദനയിലും കഷ്ടതയിലും നാം ഇരിക്കുമ്പോൾ നമുക്ക് മറ്റുള്ളവരുടെ കഷ്ടതകളിൽ ശ്രദ്ധ കേന്ദ്രീകരിക്കുക പ്രയാസമാണ്. കഷ്ടതകളിൽ നിന്ന് നന്മ ഉളവാക്കുവാൻ ദൈവത്തിന് സാധിക്കുമെന്ന വിശ്വാസത്തിൽ കൂടി നമ്മുടെ കഷ്ടതകളെ തരണം ചെയ്യണം. അനന്തരം മറ്റുള്ളവരെ സഹായിക്കുവാൻ നമുക്ക് സാധിക്കും.

ദൈവത്തിൽ നിന്ന് നാം പ്രാപിച്ചുകൊണ്ടിരിക്കുന്ന അനേക നന്മകളെക്കുറിച്ച് നാം നന്ദിയുള്ളവരായിരിക്കണമെന്നത് സ്വാഭാവിക നീതിയാണ്. "യഹോവ എനിക്ക് ചെയ്ത സകല ഉപകാരങ്ങൾക്കും ഞാൻ അവന് എന്ത് പകരം കൊടുക്കേണ്ടൂ" എന്ന് സങ്കീർത്തനക്കാരൻ ചോദിക്കുന്നു. നമുക്ക് ലഭിച്ച സകല ഉപകാരങ്ങൾക്കും, നാം ആയിരിക്കുന്ന അവസ്ഥയ്ക്കും വേണ്ടി, നാം നന്ദിയുള്ളവരായിരിക്കണം.

നമ്മെയും മറ്റുള്ളവരെയും ഉപദ്രവിക്കുന്ന സകലത്തെയും സ്നേഹം കൊണ്ട് തരണം ചെയ്യാൻ സാധിക്കണം. അക്രമങ്ങൾ, വൈരാഗ്യം, മത്സരം, അസൂയ, അഹങ്കാരം, വെറുപ്പ്, വിവാഹമോചനം, ആത്മഹത്യ ഇവയെ എല്ലാം സ്നേഹംകൊണ്ട് ജയിച്ചടക്കാം. നമ്മുടെ പുരോഗതിയെ തടയുന്നവയേയും തരണം ചെയ്യാൻ സ്നേഹം നമ്മെ സഹായിക്കുന്നു. സ്വാർത്ഥത, സ്വയംകേന്ദ്രീകൃതാവസ്ഥ, മടി ഇവയെ സ്നേഹം കൊണ്ട് തരണം ചെയ്യാം.

## യഥാർത്ഥ സ്നേഹത്തെ എങ്ങനെ പ്രദർശിപ്പിക്കാം

പ്രധാനമായി 4 മാർഗ്ഗങ്ങളിൽ കൂടി സ്നേഹത്തെ പ്രകാശിപ്പിക്കാം.

1. അസഹനീയമായ കഷ്ടതയിൽ ഇരിക്കുമ്പോഴും ആവശ്യക്കാരെ സഹായിക്കുന്നതിൽ കൂടി നമ്മുടെ സ്നേഹത്തെ പ്രകാശിപ്പിക്കാം. നമ്മുടെ കർത്താവ് കുരിശിന്മേൽ അതിവേദന അനുഭവിച്ചപ്പോൾ തന്റെ മാതാവിനെ ആശ്വസിപ്പിച്ചു.

2. ഏറ്റവും നികൃഷ്ടമായ നിലയിൽ നമ്മെ വേദനപ്പെടുത്തുമ്പോൾ അവരോടു ക്ഷമിക്കുന്നതിൽ കൂടി നമ്മുടെ സ്നേഹത്തെ പ്രകാശിപ്പിക്കാം. നമ്മുടെ കർത്താവ് തന്നെ ക്രൂശിച്ചവർക്കുവേണ്ടി പ്രാർത്ഥിച്ച് അവരോടു ക്ഷമിച്ചു (വി. ലൂക്കോസ് 23:34).

3. ഏറ്റവും താണവരെയും നമ്മേക്കാൾ ഉയർന്നവരെ പോലെ ബഹുമാനിക്കുന്നതിൽ കൂടി നമ്മുടെ സ്നേഹത്തെ പ്രകാശിപ്പിക്കാം. നമ്മുടെ കർത്താവ് ഒരു അടിമയെപ്പോലെ ശിഷ്യന്മാരുടെ കാൽ കഴുകി (വി.

യോഹ. 13:12) തന്നേക്കാൾ ഉയർന്നവരെ എന്നപോലെ താൻ ബഹുമാനിച്ചു.

4. നാം ഇഷ്ടപ്പെടാത്തതിനെ ചെയ്തുകൊണ്ട് അനുസരിക്കുന്നതിൽ കൂടി നമ്മുടെ സ്നേഹത്തെ പ്രകാശിപ്പിക്കാം. നമ്മുടെ കർത്താവ് മരണത്തോളം കുരിശിലെ മരണത്തോളം, പിതാവിനെ അനുസരിച്ചത് മാതൃകയാക്കാം (ഫിലി. 2:8).

## സ്നേഹത്തിന്റെ അന്തിമ സമാപ്തി

സ്നേഹത്തിന്റെ സമാപ്തി സ്വർഗ്ഗമാണ്. അന്ത്യന്യായവിധി ദിവസം കർത്താവ് ഇപ്രകാരം വലത്തുഭാഗത്തുള്ളവരോട് അരുളിച്ചെയ്യും. "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, വരുവിൻ ലോകാരംഭം മുതൽ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന രാജ്യം അവകാശമാക്കിക്കൊൾവിൻ. എനിക്ക് വിശന്നു, നിങ്ങൾ ഭക്ഷിപ്പാൻ തന്നു. ദാഹിച്ചു, നിങ്ങൾ കുടിപ്പാൻ തന്നു. ഞാൻ അതിഥി ആയിരുന്നു, നിങ്ങൾ എന്നെ ചേർത്തുകൊണ്ടു. നഗ്നനായിരുന്നു, നിങ്ങൾ എന്നെ ഉടുപ്പിച്ചു, രോഗിയായിരുന്നു നിങ്ങൾ എന്നെ കാണ്മാൻ വന്നു. തടവിൽ ആയിരുന്നു നിങ്ങൾ എന്റെ അടുക്കൽ വന്നു" (വി. മത്തായി 25:34-36). ഒന്നൊഴിയാതെ ഏവരേയും നാം സ്നേഹിക്കണം. നാം ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്യണം. നാം സ്വർഗ്ഗസ്ഥ പിതാവിനെപ്പോലെ സൽഗുണ പൂർണ്ണരാകുകയും സ്വർഗ്ഗം അനുഭവിക്കുകയും ചെയ്യണം.

സ്നേഹിക്കുന്നതിന് നാം മറ്റുള്ളവരെ സഹായിക്കുകയും വേണം. നമ്മുടെ ജീവിതത്തിന്റെ മോട്ടോ എല്ലാ സാഹചര്യങ്ങളിലും സകലരെയും സ്നേഹിച്ച് അവരുടെ സ്നേഹം കരസ്ഥമാക്കുകയെന്നതായിരിക്കണം.

# 2. എപ്പോഴും ഓർക്കേണ്ട വേദവാക്യങ്ങൾ

## a. സ്നേഹത്തെക്കുറിച്ച്

1. ദൈവം സ്നേഹമാകുന്നു. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിൽ വസിക്കുന്നു. ദൈവം അവനിലും വസിക്കുന്നു (1 യോഹ. 4:16).

2. നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണഹൃദയത്തോടും പൂർണ്ണ ആത്മാവോടും പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കണം (വി. മാർക്കോ. 12:30).

3. കൂട്ടുകാരനെ നിന്നെപ്പോലെ സ്നേഹിക്കണം (വി. മാർക്കോ. 12:31).

4. സന്തോഷിക്കുന്നവരോടു കൂടെ സന്തോഷിക്കുകയും കരയുന്നവരോടു കൂടെ കരയുകയും ചെയ്വിൻ (റോമർ 12:15).

5. തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പിൻ. ഇങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം നിവർത്തിപ്പിൻ (ഗലാ. 6:2).

6. നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്വിൻ (1 കോരി. 16:14).

7. ഞാൻ നിങ്ങളെ സ്നേഹിച്ചിരുന്നതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നാകുന്നു എന്റെ കല്പന (വി. യോഹ. 15:12).

8. ഞാനോ നിങ്ങളോടു പറയുന്നത് നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ. നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ (വി. മത്തായി 5:44).

9. വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത് ഭാഗ്യം (അപ്പോ. 20:35).

## b. ദൈവാശ്രയത്തെക്കുറിച്ച്

10. ദൈവം നമ്മുടെ സങ്കേതവും ബലവുമാകുന്നു. കഷ്ടതകളിൽ അവൻ ഏറ്റവും അടുത്ത തുണയായിരിക്കുന്നു (സങ്കീ. 46:1).

11. എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിനും മതിയാകുന്നു (ഫിലി. 4:13).

12. അവനിലല്ലോ നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത് (അപ്പോ. 17:28).

13. ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടു കൂടെയുണ്ട് (വി. മത്തായി 28:20).

14. യഹോവ എന്റെ ഇടയനാകുന്നു. എനിക്ക് മുട്ടുണ്ടാകുകയില്ല (സങ്കീ. 23:1).

## c. താഴ്മയെക്കുറിച്ച്

15. ഓരോരുത്തൻ മറ്റുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠനെന്ന് എണ്ണിക്കൊൾവിൻ (ഫിലി. 2:3).

16. സഹോദരപ്രീതിയിൽ തമ്മിൽ സ്ഥായിപൂണ്ടു ബഹുമാനിക്കുന്നതിൽ അന്യോന്യം മുന്നിട്ടു കൊൾവിൻ (റോമ. 12:10).

## d. ജാഗ്രതയുടെ ആവശ്യം

17. നിങ്ങൾ ആരും പാപത്തിന്റെ ചതിയാൽ കഠിനപ്പെട്ടുപോകാതിരിക്കേണ്ടതിന് ഇന്ന് എന്ന് പറയുന്നിടത്തോളം നാൾതോറും അന്യോന്യം പ്രബോധിപ്പിച്ചുകൊൾവിൻ (എബ്രാ. 3:13).

## ജീവിതത്തിന്റെ പരമലക്ഷ്യം

18. പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആയിരിക്കുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു തന്നെ (വി. യോഹ. 17:21).



# 3. ആത്മീയ ജീവിതത്തിൽ സഹായിക്കുന്ന പ്രധാനപ്പെട്ട ഗീതങ്ങൾ

### പ്രഭാതത്തിലെ സമർപ്പണത്തിന്

1. സ്വർഗ്ഗീയപിതാവേ നിൻ തിരുഹിതം.

2. അൻപുനിറഞ്ഞ പൊന്നേശുവേ.

3. (അൻപുടയോനെ നിൻ വാതിൽ എന്ന രീതി)
പുലരിയിൽ നിദ്രയുണർന്നങ്ങേ
പാവനസന്നിധി അണയുന്നു.
കർത്താവേ നിൻകരുണയ്ക്കായ്
നന്ദിപറഞ്ഞ് നമിക്കുന്നു.
മനുജകുലത്തിൻപാലകനേ
വിനയമോടങ്ങേ വാഴ്ത്തുന്നു.
കൃപയും ശാന്തിയനുഗ്രഹവും
പാപപൊറുതിയുമരുളണമെ
കണ്ണുകൾ നിങ്കലുറപ്പിച്ചെൻ
ദിനകൃത്യങ്ങൾ തുടങ്ങുന്നേ
വീഴാതെന്നെ നയിക്കണമെ
വിജയാനുഗ്രഹമേകണമെ.

4. യേശുവോടു ചേർന്നിരിപ്പതെത്രമോദമേ
(സമർപ്പണത്തിന്)

5. യജമാനൻ വരുമന്നേരത്തുണർവുള്ളോരായ്
(സമർപ്പണം)

6. എന്നെത്തന്നെ സന്നിധിയിൽ (സമർപ്പണം)
(പാമ്പാക്കുട നമസ്ക്കാരം)

7. യേശു എന്നടിസ്ഥാനം (കഷ്ടതയിൽ).

8. അക്കരയ്ക്ക് യാത്ര ചെയ്യും (കഷ്ടതയിൽ).

9. പാടിപുകഴ്ത്തീടാം ദേവദേവനേ (കഷ്ടതയിൽ).

10. സീയോൻ സഞ്ചാരി ഞാൻ (കഷ്ടതയിൽ).

11. സർവ്വ സൃഷ്ടികളുമൊന്നായ് (കഷ്ടതയിൽ).

12. യാഹന്നദൈവമെന്നിടയനഹോ (കഷ്ടതയിൽ).

13. കരുണക്കടലേ ഞാൻ നോക്കും (അനുതാപത്തിന്).

14. അൻപുടയോനേ നിൻ വാതിൽ (അനുതാപം).

15. എന്നുടയോനേ നീയെന്നെ (അനുതാപം)
(അൻപുടയോനെ നിൻവാതിൽ എന്ന രീതി)

16. അനുതാപത്താലെൻ നയനം
നനയുന്നെങ്കിലുമനുനിമിഷം
പെരുകിവരുന്നുപാപങ്ങൾ
കരുണക്കടലേ കനിയണമേ
കരളിൽ നിരാശനിറയ്ക്കരുതേ
കൃപയുടെ വാതിലടയ്ക്കരുതേ
കാക്കും കൈകൾവലിക്കരുതേ
കരുണവെടിഞ്ഞ് വിധിക്കരുതേ
കർത്താവേനിൻ സുവിശേഷത്തിൻ
പാരമിടുങ്ങിയ പാതകളിൽ
സിദ്ധന്മാരുടെ കാൽപാടിൽ
തെറ്റാതെന്നെ നയിക്കണമെ (അനുതാപം).

17. എന്തതിശയമെ, ദൈവത്തിൻ സ്നേഹം
(ദൈവസ്നേഹത്തെക്കുറിച്ച്)

18. എന്നോടുള്ള നിൻസർവ്വനന്മകൾക്കായി ഞാൻ
(സ്തോത്രത്തിന്)

19. ദൈവത്തിനു സ്തോത്രം (സ്തോത്രത്തിന്).

20. ഇത്രത്തോളം യഹോവ സഹായിച്ചു (സ്തോത്രം).

21. എന്നുള്ളിലെന്നും വസിച്ചീടുവാൻ സ്വർഗ്ഗ... (പരിശുദ്ധാത്മാവ്).

# 4. ഏവർക്കും ഉണ്ടായിരിക്കേണ്ട സുകൃതങ്ങൾ

1. എല്ലാവരേയും സ്നേഹിക്കുകയും, ബഹുമാനിക്കുകയും ചെയ്യുന്നവർക്ക് എപ്പോഴും സന്തോഷിക്കുവാൻ സാധിക്കും.

2. കഠിനാദ്ധ്വാനം വിജയത്തിന് ആവശ്യമെന്ന് തോൽവികൾ നമ്മെ പഠിപ്പിക്കുന്നു.

3. കഷ്ടതകൾ അനുസരണം പഠിച്ച് തികയുന്നതിന് നമ്മെ സഹായിക്കുന്നു. അതിനാൽ നാം കഷ്ടതകളിൽ നിരാശപ്പെടരുത്. "പുത്രനെങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസരണം പഠിച്ച് തികഞ്ഞവനായി" (എബ്രാ. 5:8).

4. നാം മറ്റുള്ളവരെ സ്നേഹിച്ച് അവരുമായി താദാത്മ്യം പ്രാപിക്കുമ്പോൾ അവരുടെ കഷ്ടതകളിൽ അവരെ സഹായിക്കും. നമ്മെക്കാൾ ഉയർന്നവരുമായി താദാത്മ്യം പ്രാപിക്കുമ്പോൾ അസൂയപ്പെടാതെ സന്തോഷിക്കുകയും, അവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്യും.

5. നാം സത്യസന്ധരാകുമ്പോൾ മനുഷ്യർ നമ്മെ വിശ്വസിക്കുകയും, നമ്മെ സഹായിക്കുകയും ചെയ്യും.

6. നാം മറ്റുള്ളവരെ സമസൃഷ്ടികളായി കാണുമ്പോൾ, അവരോട് ക്ഷമിക്കുവാൻ സാധിക്കും.

7. നാം മറ്റുള്ളവരെ സമസൃഷ്ടികളായി കാണുമ്പോൾ പൊതുവിന്റെ നന്മയ്ക്കായി പ്രവർത്തിക്കുവാൻ സാധിക്കും.

8. മറ്റുള്ളവരെ നാം സമസൃഷ്ടികളായി കാണുമ്പോൾ, ദരിദ്രരുടെ ഉന്നമനത്തിനായി പ്രവർത്തിക്കുവാൻ സാധിക്കും.

9. നമുക്ക് മറ്റുള്ളവരോട് സ്നേഹമുള്ളപ്പോൾ അവരുടെ നന്മകൾ കണ്ട് അഭിനന്ദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുവാൻ സാധിക്കും.

10. മദ്യവും മയക്കുമരുന്നും താത്ക്കാലിക സന്തോഷം നല്കുന്നു. അത് കൂടുതൽ ഉപയോഗിക്കുന്നതിനുള്ള ആർത്തി ഉണ്ടാക്കിക്കൊണ്ടിരിക്കുകയും അതിന് ക്രമേണ അടിമയായിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. ചിലർ അതിന് അതിവേഗം മത്തരായി തീരുന്നു. മറ്റു ചിലർ സാവകാശത്തിലാണ് മത്തരായിത്തീരുന്നത്. ഈ ആർത്തി നിയന്ത്രണാതീതമായി തീർന്ന് അത് ഉപയോഗിക്കുന്നവൻ രോഗിയായി നശിക്കുന്നു. അതിനാൽ മദ്യവും മയക്കുമരുന്നും ഒരിക്കലും അശേഷം ഉപയോഗിക്കരുതെന്ന് വയ്ക്കണം.

# 5. മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ കൃതികൾ

1. വി. കുർബ്ബാനയുടെ ധ്യാനപഠനം (English & Malayalam).
2. The Sacrament of Holy Qurbana.
3. The Sacrament of Holy confession.
4. ക്രിസ്തീയ രൂപാന്തരം (വി. കുമ്പസാരം).
5. ആരാണ് ഭാഗ്യവാന്മാർ (English & Malayalam).
6. A hand book for the Malankara Orthodox.
7. വേദപുസ്തകാധിഷ്ഠിതമായ നമ്മുടെ വിശ്വാസം (English & Malayalam).
8. A devotional study of kauma and Holy Baptism.
9. ആശ്വാസപ്രദനായ പരിശുദ്ധ റൂഹാ.
10. സൗഖ്യദായകനായ യേശുക്രിസ്തു.
11. ആതുരമിത്രം.
12. പ്രഭാഷണസഹായി.
13. പ്രാർത്ഥനാ സഹായി.
14. വീഞ്ഞ് കുടിച്ച് മത്തരാകരുത്.
15. How to avoid and get-rid of stress.
16. തെരഞ്ഞെടുത്ത വേദവാക്യങ്ങൾ (English & Malayalam).
17. സന്ദർഭോചിത പ്രാർത്ഥനകൾ.
18. കർത്താവിൽ സന്തോഷിപ്പിൻ.
19. Abundant life
20. The infinite potential of everyone.
21. അനുദിനചിന്തകൾ (ഒരു വർഷത്തേയ്ക്കുള്ള ധ്യാനചിന്തകൾ).
22. ദൈവത്തിന്റെ കൃപ (ആത്മകഥ)